# ക്രൈസ്തവ കാഹളം

ജനുവരി 2018



## പ്രത്യാശയോടെ പുതുവർഷത്തിലേക്ക്




കൃപ നിറഞ്ഞ മറിയമേ, നീ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർഥമാക്കാതെ, മഹത്ത്വത്തിലും അപമാനത്തിലും സത്കീർത്തിയിലും ദുഷ്കീർത്തിയിലും വഞ്ചകയെന്നു കരുതപ്പെട്ടപ്പോഴും സത്യസന്ധയായി, എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസിയും സഹപ്രവർത്തകയുമാണെന്നു നീ കാണിച്ചുകൊണ്ടിരുന്നു. പുനരൈക്യത്തിൻ മാതാവേ, ഞങ്ങൾ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർഥമാക്കാതെ എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസരും സഹപ്രവർത്തകരുമായിരിക്കാൻ ഞങ്ങൾക്കുവേണ്ടി അപേക്ഷിക്കണമെ. ആമ്മേൻ.

ക്രൈസ്തവ കാഹളം
വാല്യം 79 ലക്കം 1






# ഉള്ളടക്കം








എഡിറ്റോറിയൽ

bovasmathew@gmail.com
9447661943

# വെടിക്കെട്ടിന് ജാതിയില്ല, കൊടുങ്കാറ്റിന് ജാതിയുണ്ട്

**ഓഖി** ദുരന്തഭൂമിയിൽ നിലവിളി ഇനിയും തുടരുന്നു. ഉറ്റവരെ നഷ്ടപ്പെട്ടവർ കണ്ണുനീരോടെ ദൈവത്തിൽ പ്രത്യാശയർപ്പിച്ച് ജീവിതം കെട്ടുവള്ളങ്ങളിൽ തളച്ചിട്ട് മുന്നോട്ട് തുഴയുന്നു. ആദ്യ നാളുകളിൽ ഓട്ടപ്രദിക്ഷണം നടത്തിയ നേതാക്കന്മാരും മേളകളുടെ നിറം കെടാതെ മെഴുകുതിരികൾ കത്തിച്ച് ദു:ഖത്തിൽ പങ്കുചേർന്ന സാംസ്കാരിക നായകന്മാരും, സ്വന്തം തൊഴിലിനോട് കൂറുപുലർത്തി സൂട്ടും ടൈയ്യും കെട്ടിയ ചാനൽ മുതലാളിമാരും വേറെ പണിക്കുപോയി. തീരത്തിന്റെ കണ്ണീർക്കയങ്ങളിൽ അവശേഷിച്ചത് സഭയും സംവിധാനങ്ങളും മാത്രം. ലത്തിൻ സഭയെ സഹായിക്കുവാൻ സുറിയാനിക്കാർ വന്നില്ലല്ലോ എന്ന് പറഞ്ഞ് ചാട്ടവാറുമായി പോരിനിറങ്ങിയ മാധ്യമ മാഫിയകൾ പിന്നെ വലിയ വീറും വാശിയുമൊന്നും കാണിച്ചില്ല. സഭ തീരദേശത്ത് ചെയ്ത സഹായങ്ങളെ അവർ ബോധപൂർവ്വം തമസ്ക്കരിച്ചു. ചാനലുകൾ സായാഹ്ന കോടതികൾ ആകുന്ന ദുരന്തമായിരുന്നു ആഞ്ഞടിച്ച ഓഖിയെക്കാൾ വലിയ ദുരന്തം. തിരുവനന്തപുരത്തെ തീരദേശ ജനത കണ്ണടച്ചു തുറക്കുന്നതിനു മുൻപ് മലയാളികൾ അല്ലാതെയായി.. ഈ നാട്ടിലെ പൗരന്മാരല്ലാതെയായി..വോട്ടർമാർ അല്ലാതെയായി, അവർ കേവലം മത്സ്യതൊഴിലാളികളും ലത്തീൻ സഭക്കാരുമായി മുദ്രകുത്തപ്പെട്ടു. വിഷ മാധ്യമങ്ങളൊരുക്കിയ കെണിയിൽ ചില അന്തിചർച്ചാ കോമരങ്ങൾ നാടടക്കി വാണു.

കേരള ചരിത്രം കണ്ട ഏറ്റവും വലിയ ദുരന്തം ഏറ്റു വാങ്ങുവാനും സഹായം എത്തിക്കുവാനും ഉള്ള കടമ കത്തോലിക്കാ സഭയുടെ മാത്രമാക്കി. കുറച്ചുനാളുകൾക്കു മുമ്പ് കൊല്ലം ജില്ലയിലെ ഒരു ക്ഷേത്ര മുറ്റത്ത് വെടിക്കെട്ട് അപകടം നടന്ന് നൂറിലധികം ആളുകൾ മരിച്ചപ്പോൾ കേരളത്തിന്റെ പൊതു സമൂഹമാണ് ആ ദു:ഖം ഏറ്റു വാങ്ങിയത്. എല്ലാ നിയമങ്ങളും ലംഘിച്ചതു വഴിയായി ഉണ്ടായ ആ അപകടത്തെ പോലും ജാതി തിരിച്ചു കാണുവാൻ ആർക്കും കഴിഞ്ഞില്ല. ക്ഷേത്ര ഭൂമിയിൽ മരിച്ചു വീണവരും പൊള്ളലേറ്റ് ആശുപത്രിയിൽ ആയവരും നമുക്ക് സഹോദരങ്ങൾ മാത്രമായിരുന്നു. അവർ പെട്ടെന്ന് ഹിന്ദുക്കളും അവരെ സഹായിക്കേണ്ടവർ എസ്.എൻ.ഡി.പിയും എൻ.എസ്.എസ്-ഉം ആണെന്നും ചിന്തിക്കുവാനോ പറയുവാനോ നമുക്കാർക്കും കഴിഞ്ഞില്ല. വെടിക്കെട്ടിന് ജാതി പറയുവാൻ മാത്രം മണ്ടന്മാരല്ലല്ലോ മലയാളികൾ. ആ ദുരന്ത ഭൂമിയിലേക്ക് മണിക്കൂറുകൾക്കുള്ളിൽ പറന്നിറങ്ങുവാൻ രാജ്യത്തെ പ്രധാനമന്ത്രിക്കു കഴിഞ്ഞു. ഒപ്പം അതി വിദഗ്ദ ചികിത്സ നൽകുവാൻ ഓൾ ഇന്ത്യ മെഡിക്കൽ ഇൻസ്റ്റിറ്റ്യൂട്ടിലെ ഡോക്ടർമാരും ഓടിയെത്തിയ കാഴ്ച നമ്മുടെ കണ്ണിൽ നിന്നും മാഞ്ഞു പോയിട്ടില്ല. എന്നാൽ ഓഖി ദുരന്ത ഭൂമിയിൽ ദുരന്തമേറ്റു വാങ്ങിയവർ ലത്തീൻ സഭക്കാർ ആയതിനാൽ അവിടെ ആദ്യം എത്തേണ്ടത് സുറിയാനി സഭക്കാർ ആണെന്ന് മാധ്യമ കഴുകന്മാർ വിധി പറഞ്ഞു. ദുരന്തം സംഭവിച്ച ഉടൻ തന്നെ കേരള സഭാ സമൂഹം എന്തു സഹായം അവിടെ എത്തിക്കാം എന്ന ആലോചന തുടങ്ങി. സഭയുടെ എല്ലാ സംവിധാനങ്ങളും തീരദേശത്തേക്ക് എത്തി. പ്രാർത്ഥനയിൽ ദുരിത ബാധിതരെ ബലപ്പെടുത്തുക എന്ന സഭയുടെ പ്രാഥമിക ഉത്തരവാദിത്വം നിർവ്വഹിക്കുവാനാണ് ആദ്യം പരിശ്രമിച്ചത്. എല്ലാ രൂപതകളിൽ നിന്നും കഴിയുന്നിടത്തോളം സഹായം എത്തിക്കുന്നതിനെ കുറിച്ച് ആലോചിച്ച് തീരുമാനമെടുത്തു ഭക്ഷണ സാധനങ്ങളും മരുന്നും വസ്ത്രവും അതിവേഗം ദുരന്ത ബാധിത പ്രദേശങ്ങളിൽ എത്തിച്ചു. ഇതിനിടയിൽ ഒരു കോടി രൂപ തിരുവനന്തപുരം മേജർ അതിരൂപത ലത്തീൻ അതിരൂപതക്ക് കൈമാറി. ചെക്ക് കൈമാറിയ സി.ബി.സി.ഐ അദ്ധ്യക്ഷൻ കർദ്ദിനാൾ മാർ ബസേലിയോസ് ക്ലീമിസ് കാതോലിക്കാ ബാവായും മറ്റനേകം മെത്രാന്മാരും വൈദികരും സമർപ്പിതരും അൽമായ പ്രേക്ഷിതരും ദുരന്ത ഭൂമിയിൽ സഹായത്തിന്റേയും ആശ്വാസത്തിന്റേയും ദൂതരായെത്തി. ഇതൊന്നും മാധ്യമങ്ങൾ കണ്ടില്ലെന്നു മാത്രമല്ല സഭയൊന്നും ചെയ്തില്ല എന്ന മട്ടിൽ വിമർശനമാണ് ആരംഭിച്ചത്. സന്ധ്യയ്ക്കാരോ മദ്യപിച്ച് ലക്കുകെട്ട് സ്വന്തം ഫെയ്സ്ബുക്കിൽ ദുഷ്ട ലാക്കോടുകൂടി സഭയ്ക്കെതിരെ എഴുതിയ കമന്റുകളുടെ വാലിൽ പിടിച്ച് അന്തിചർച്ചയ്ക്ക് ഇറങ്ങിപുറപ്പെട്ട ആധുനിക 'ജീർണ്ണലിസ്റ്റുകൾ' മലയാളികളുടെ മാധ്യമ പാപ്പരത്തത്തിന്റെ നേർക്കാഴ്ചകളായി. കേരളത്തിലെ കത്തോലിക്കാ സഭ ഇത്തരം സന്ദർഭങ്ങളിൽ ഓടിയെത്തുന്നത് ആരുടെയും അംഗീകാര പത്രങ്ങൾ പ്രതീക്ഷിച്ചോ ആരുടേയും അനുവാദം വാങ്ങിയിട്ടോ അല്ല. സഭയുടെ ഉത്തമ ബോധ്യത്തിൽ നിന്നുമാണ്. കാറ്റ് അതിനിഷ്ടമുള്ളിടത്തേക്ക് വീശുന്നു എന്നാണ് വി.ബൈബിൾ പഠിപ്പിക്കുന്നത്. പക്ഷേ അതിന് ജാതിയുണ്ടെന്ന് കേരളത്തിലെ പൊതു സമൂഹത്തെ പഠിപ്പിച്ചു തന്ന മാധ്യമ ഫാസിസ്റ്റുകൾക്ക് നമോവാകം

**ഫാ. ബോവസ് മാത്യു**
ചീഫ് എഡിറ്റർ,

# പിതൃമൊഴി



## ദൈവ വിശ്വാസത്തിലും പ്രത്യാശയിലും പുതുവർഷം

പുതിയൊരു വർഷത്തിലേക്ക് നാം പ്രവേശിക്കുന്നു. 2017-ന്റെ ദു:ഖങ്ങളും ആകുലതകളും മാറ്റി വച്ച് പ്രത്യാശയോടെ 2018- ലേക്ക് നാം കാലെടുത്തു വെക്കുന്നു. ദൈവത്തിന്റെ അനന്ത പരിപാലനയും അതിൽ ആഴമേറിയ വിശ്വാസമുള്ള അനേകം സുമനസ്സുകളുടെ ബന്ധവും ജീവിത സാക്ഷ്യവും ഈ പ്രത്യാശക്ക് അടിത്തറയിടുന്നു. 2017 അനേകം നേട്ടങ്ങളുടെയും വിജയങ്ങളുടെയും കഥ പറയുമ്പോൾ തന്നെ ദു.ഖത്തിന്റെ കരിനിഴൽ വീഴ്ത്തിയ നിരവധി സന്ദർഭങ്ങളും ഈ വർഷത്തിന്റെ ചരിത്രത്തിൽ കുറിക്കപ്പെട്ടിട്ടുണ്ട്. വർഷാന്ത്യത്തിൽ തിരുവനന്തപുരത്തും കന്യാകുമാരിയിലും ആഞ്ഞടിച്ച ഓഖി ചുഴലിക്കാറ്റ് നൂറുകണക്കിന് മനുഷ്യ ജീവിതങ്ങളെ മരണത്തിലേക്കെടുക്കുകയും കുടുംബങ്ങളെ ദു:ഖത്തിലാഴ്ത്തുകയും ചെയ്തു. ഓഖി ദുരന്തത്തിന്റെ കഷ്ടപ്പാടുകൾ ഇന്നും പരിഹരിക്കപ്പെടാനാകാത്ത വിഷയമായി നമ്മുടെ മുമ്പിൽ നിൽക്കുന്നു. ക്രിസ്തുമസ് ദിനത്തിൽ വിഴിഞ്ഞം പ്രദേശത്ത് 15 കുടുംബങ്ങളിൽ ഞാൻ സന്ദർശനം നടത്തിയപ്പോൾ ഒരുകാര്യം എനിക്ക് ബോധ്യപ്പെട്ടു. ഓഖി ദുരന്തത്തിന്റെ കെടുതികളിൽ നേരിയൊരംശമെ പുറം ലോകം അറിഞ്ഞിട്ടുള്ളു. കൊച്ചു കുട്ടികളുടെ കണ്ണുകളിൽ പടർന്നിരിക്കുന്ന ഭീതി ഞാൻ കണ്ടു. അത് എന്നെ വേദനിപ്പിക്കുന്നു. ഈ കുടുംബങ്ങളുടെ പുനരധിവാസ പദ്ധതി സമയബന്ധിതമായും കാര്യക്ഷമമായും നടക്കുന്നതിന് നാമേവരുടേയും പ്രാർത്ഥനയും ആത്മാർതഥമായ സഹകരണവും അനിവാര്യമാണ്. ഓഖി ദുരന്തത്തേക്കാൾ ആ ദുരന്ത ഭൂമിയിൽ ജാതി വാഖ്യാനങ്ങൾ നൽകി കച്ചവട തന്ത്രങ്ങൾ മെനഞ്ഞ ചുരുക്കം ചിലരുടെ പ്രവർത്തനങ്ങളാണ് ഈ പൊതു സമൂഹത്തെ ഏറെ സങ്കടപ്പെടുത്തിയത്. ഓഖി ദുരന്തത്തിൽ തീരദേശത്തെ കുടുംബങ്ങൾക്കുണ്ടായ കഷ്ടപ്പാടുകൾക്ക് പരിഹാരവും പുനരധിവാസവും ക്രിസ്തീയ വിശ്വാസത്തിൽ പെട്ടവരുടെ മാത്രം ഉത്തരവാദിത്വമായി വിശകലനം നടത്തിയത് കേരളത്തിലെ പൊതു സമൂഹത്തിന് ഒരു പുതിയ ദുരന്തമായി അനുഭവപ്പെട്ടു. കേരളത്തിലെ സഭകൾ

പുനരധിവാസ വിഷയത്തിൽ എന്തെങ്കിലും തീരുമാനമെടുത്തിട്ടുണ്ടോ? എന്തെങ്കിലും ചെയ്തോ? എന്നീ ചോദ്യങ്ങൾ ഈ സഭകളോട് ചോദിച്ചിട്ട് വേണമായിരുന്നു വിധി വാചകം ഉച്ചരിക്കുവാൻ എന്നു മാത്രമേ പറയുന്നുള്ളൂ. കേരളത്തിലെ കത്തോലിക്കാ സഭയിലെ ഇടവകകളും, സ്ഥാപനങ്ങളും ഈ കുടുംബങ്ങളിലെ പുനരധിവാസ വിഷയങ്ങളിൽ സജീവമായി തന്നെ ഇടപെട്ടിരിക്കുകയാണ്. ദുരന്തം ഉണ്ടായ പിറ്റേന്ന് മുതൽ

സഭയുടെ ശുശ്രൂഷകകരും സ്ഥാപനങ്ങളും അനേകം സഹായപദ്ധതികളുമായി ഈ പ്രദേശത്ത് പ്രവർത്തിച്ച് കൊണ്ടേയിരിക്കുന്നു. ആരുടേയും പ്രേരണ കൊണ്ടോ നിർബന്ധം കൊണ്ടോ അല്ല ഈ പ്രവൃത്തികൾ നടക്കുന്നത് എന്നതും ശ്രദ്ധേയമാണ്. സേവനം അർപ്പിക്കുന്ന എല്ലാ സുമനസ്സുകളെയും ഏറെ സന്തോഷത്തോടെ ഞാൻ അഭിനന്ദിക്കുകയും നിങ്ങളെ ഓർത്ത് ദൈവത്തിന് നന്ദി പറയുകയും ചെയ്യുന്നു. പ്രാർത്ഥനയിൽ ഏറെ ഉറപ്പുള്ള കുടുംബങ്ങളെ കാണണം എങ്കിൽ തീരദേശങ്ങളിൽ എത്തിയാൽ മതി. തുടർന്നും പ്രാർത്ഥന കൊണ്ടും സഹായ സഹകരണങ്ങൾ കൊണ്ടും തീരദേശ മേഖലയിലെ കുടുംബങ്ങളെ നമ്മുക്ക് സഹായിക്കാം, അവരെ ബലപ്പെടുത്താം.

ഉത്തരേന്ത്യയിൽ മധ്യപ്രദേശിലെ സത്നായിൽ അതീവ ദു.ഖകരമായ സാഹചര്യങ്ങളാണുണ്ടായത്. ക്രിസ്തുമസ് കരോളിന്റെ ദിനത്തൽ മതപരിവർത്തനം നടക്കുന്നു എന്നാരോപിച്ച് വൈദികരെയും വൈദികവിദ്യാർത്ഥികളെയും അകാരണമായി മർദ്ദിക്കുകയും, വാഹനങ്ങൾക്ക് തീ വയ്ക്കുകയും, കള്ളക്കേസുകളിൽ കുടുക്കുകയും ചെയ്തത് നൂറ്റാണ്ടുകളായി ഈ രാജ്യം പുലർത്തുന്ന മതേതര മൂല്യങ്ങളുടെമേൽ വീണുപോയ തീരാകളങ്കമാണ്. ഭരിച്ചുകൊണ്ടിരിക്കുന്ന ഗവൺമെന്റിന്റെ വീഴ്ചകൾ ഇന്ത്യയുടെ ഫെഡറൽ സംവിധാനത്തിന് തീരാ കളങ്കമായി. ഈ രാജ്യത്തെ ക്രിസ്ത്യൻ മതന്യൂനപക്ഷം വല്ലാത്ത ഭീതിയിലാണ്. സംരക്ഷണം നൽകുമെന്ന കേന്ദ്ര ഗവൺമെന്റിന്റെ ഉറപ്പിൽ ഈ സഭയ്ക്ക് വിശ്വാസം നഷ്ടപ്പെട്ടു തുടങ്ങിയിരിക്കുന്നു. നൂറ്റാണ്ടുകളായി ഇന്ത്യ പുലർത്തുന്ന സമീപനങ്ങളും സംവിധാനങ്ങളും പരാജയപ്പെടുന്നതാണ് നാം കാണുന്നത്. ഇന്ത്യയിലെ മതന്യൂനപക്ഷങ്ങളുടെ മനസ്സിൽ വളരുന്ന അസ്വസ്ഥതയും സുരക്ഷാഭയവും നീക്കേണ്ട ഉത്തരവാദിത്വം ഇവിടുത്തെ ഭരണഘടന അഭംഗുരം സംരക്ഷിക്കപ്പെടുമെന്ന് പ്രതിജ്ഞ ചെയ്ത് അധികാരമേറ്റ ഭരണകൂടത്തിന്റെ ഉത്തരവാദിത്വമാണ്. ഒരു വിഭാഗം ജനത തികഞ്ഞ അരക്ഷിതാവസ്ഥയിൽ കഴിയുമ്പോൾ രാജ്യം അതിവികസനത്തിന്റെ വഴിയിലാണെന്ന് പറയുന്നതിൽ എന്തർത്ഥം?

ദു:ഖകരമായ ഈ പശ്ചാത്തലങ്ങളുടെ നടുവിലും നമുക്ക് പ്രത്യാശയറ്റു പോയിട്ടില്ല. വരും നാളുകൾ എല്ലാം പരിഹരിക്കപ്പെടുമെന്ന് നമുക്ക് പ്രത്യാശിക്കാം. നന്മ വറ്റിപ്പോയിട്ടില്ലാത്ത വലിയൊരു വിഭാഗം മനുഷ്യരുടെ സമീപനങ്ങൾ നമുക്ക് മുന്നോട്ടു പോകുവാൻ പിൻബലമേകുന്നു. പരമകാരുണ്യവാനായ ദൈവത്തിൽ ആശ്രയിച്ച് നമുക്ക് മുന്നോട്ടു പോകാം. ദൈവത്തിൽ വിശ്വാസം അർപ്പിക്കുന്നതിനോടൊപ്പം സകല ദൈവമക്കളെയും വിശ്വാസത്തിൽ എടുത്തുകൊണ്ട് നമുക്ക് തീർത്ഥാടനം തുടരാം. 2018 എന്ന പുതുവത്സരം അനുഗ്രഹ പൂർണ്ണമാകട്ടെ എന്ന് പ്രാർത്ഥിക്കുന്നു!

നിങ്ങളുടെ പിതാവ്,

+Baselios Cleemis

✠കർദ്ദിനാൾ ബസേലിയോസ് ക്ലീമീസ്
മേജർ ആർച്ചുബിഷപ്പ്-കാതോലിക്കോസ്

## ജനുവരി 18
## ഓർമ്മപ്പെരുന്നാൾ



# മാർ സിറിൽ ബസേലിയോസ് കാതോലിക്കാ ബാവാ

മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ
പ്രഥമ മേജർ ആർച്ചു ബിഷപ്പ്- കാതോലിക്കോസ്



മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ
തലവനും പിതാവുമായ അത്യുന്നത കർദിനാൾ
മോറാൻ മോർ ബസേലിയോസ് ക്ലീമിസ്
കാതോലിക്കാ ബാവായ്ക്ക്
നാമഹേതുകതിരുന്നാൾ ആശംസകൾ

# ഓഖിയുടെ ജാതിയും മതവും



ബോബി ഏബ്രഹാം



ഇതെഴുതിത്തുടങ്ങുമ്പോൾ ഓഖി ദുരന്തത്തിൽ മരിച്ചവരുടെ എണ്ണം 70 കവിഞ്ഞിരിക്കുന്നു. മരണസംഖ്യ ഇനിയും ഉയരാനാണ് സാധ്യത. കാരണം 600 പേരോളം ഇനിയും തിരിച്ചെത്താനുണ്ട്. അവരെ ഇനി കണ്ടെത്താൻ കഴിയുമോ എന്ന് ഉറപ്പില്ല. അവർ കടലിൽ ലയിച്ചു ചേർന്നിട്ടുണ്ടാവാം. സർക്കാർ കണക്കിൽ കാണാതെ പോയവരുടെ പട്ടികയിൽ പെട്ടേക്കാം. നിയമപരമായ കാലാവധി കഴിയുമ്പോൾ ആ മരണങ്ങളും സർക്കാർ അംഗീകരിച്ച് കണക്കിൽ ചേർത്തേക്കാം. അടുത്തകാലത്ത് കേരളം (രാജ്യംതന്നെയും) കണ്ട ഏറ്റവും വലിയ ദുരന്തം തന്നെയാണ് ഇത്. ഒരുപക്ഷേ കേരളം ഇതുവരെ കണ്ട ഏറ്റവും വലിയ ദുരന്തവും. ഇതൊക്കെ കണക്കുകൾ മാത്രം. പക്ഷേ ഈ ദുരന്തം നമ്മെ ഓർമ്മപ്പെടുത്തുന്നത് മറ്റുചില കാര്യങ്ങളാണ്.

- ഇത്രവലിയൊരു ദുരന്തം പൂന്തുറ എന്ന കടലോര ഗ്രാമത്തിന്റെ ദുരന്തം മാത്രമായി മാറിയോ?
- ദുരന്തത്തെയും ജാതിമതം തിരിച്ചുകാണുന്ന മാനസികാവസ്ഥയിലേക്ക് കേരള സമൂഹം മാറിയോ?
- ഈ ദുരന്തം നേരിടുന്നതിൽ സർക്കാർ പരാജയപ്പെട്ടോ?
- നമ്മുടെ ദുരന്തനിവാരണ സംവിധാനങ്ങൾ എത്രത്തോളം ഫലപ്രദമാണ്?
- ഏറ്റവും ആധുനികമെന്നു പറയുന്ന നമ്മുടെ കാലാവസ്ഥാ നിരീക്ഷണ സംവിധാനങ്ങൾ എത്രത്തോളം ഫലപ്രദമാണ്?

ഈ വിഷയങ്ങൾ അവസാനം പരിഗണിക്കാം. അതിനു മുമ്പ് എന്തായിരുന്നു ഓഖി ദുരന്തം എന്നു നോക്കാം. അറബിക്കടലിനു മുകളിലായി ന്യൂനമർദ്ദം രൂപപ്പെടുന്നതും ചിലപ്പോൾ ശക്തമായ കാറ്റ് വിശൂന്നതും സംഭവ്യമാണ്. എന്നാൽ ഒഡിഷ, ആന്ധ്ര, തമിഴ്നാട് തീരപ്രദേശങ്ങളിൽ ഉണ്ടാകുന്നതുപോലെ ശക്തമായ കൊടുങ്കാറ്റ് ഇതുവരെ അറബിക്കടലിൽ ഉണ്ടായതായി ആർക്കും അറിവില്ല. ലക്ഷദ്വീപ് സ്വദേശിയായ ബദറുദീൻ എന്ന സുഹൃത്ത് പറഞ്ഞത് ജീവിതത്തിലാദ്യമായാണ് ഇങ്ങനെ ശക്തമായ കൊടുങ്കാറ്റ് വീശുന്നതും നാശനഷ്ടമുണ്ടാകുന്നതും കണ്ടത് എന്നാണ്. അതായത്

കടലിനു നടുവിലെ ദ്വീപിൽ ഒറ്റപ്പെട്ടു കഴിയുന്നവർക്കു പോലും ആദ്യാനുഭവം.

കാലാവസ്ഥ നിരീക്ഷകനായ ഡോ. എം.ജി. മനോജ് (കൊച്ചിൻ യൂണിവേഴ്സിറ്റി) പറയുന്നത് നവംബർ 28 മുതൽ അറബിക്കടലിനു മുകളിലായി ന്യൂനമർദം രൂപപ്പെട്ടിരുന്നു എന്നാണ്. ഇത് 29ന് കൂടുതൽ ശക്തമായി. 30ന് രാവിലെയോടെ ഡീപ് ഡിപ്രഷൻ(അതിന്യൂനമർദം) എന്ന സ്ഥിതിയിലേക്ക് കാര്യങ്ങൾ മാറി. ഇത് ഗുരുതരമായ അവസ്ഥയാണ്. ഈ സ്ഥിതിയിലെത്തിയാൽ രണ്ടു ദിവസം കൊണ്ട് അത് കൊടുങ്കാറ്റായി മാറാം. എന്നാൽ ഇവിടെ ആറു മണിക്കൂറിനകംതന്നെ അതിന്യൂനമർദം കൊടുങ്കാറ്റായി മാറി. ശാസ്ത്രലോകത്തിനുതന്നെ നിർവചിക്കാനാവുന്നില്ല ഇതെന്നു ഡോ. മനോജ് പറയുന്നു. അതായത് ദുരന്തസൂചനകളിൽ നിന്ന് ദുരന്തത്തിലേക്ക് അതിവേഗത്തിലുള്ള കുതിപ്പാണ് ഉണ്ടായത്.

ഇനി നിരീക്ഷണ കേന്ദ്രങ്ങൾ ഈ സൂചനകളെ എങ്ങനെ കണ്ടുവെന്നു നോക്കാം. കാലാവസ്ഥ ഔദ്യോഗികമായി നിരക്ഷിച്ച് മുന്നറിയിപ്പ് സംസ്ഥാനങ്ങൾക്കു നൽകുന്ന ചുമതല കലാവസ്ഥാ നിരീക്ഷണ കേന്ദ്രത്തിനാണ്. അത് കേന്ദ്രസർക്കാരിന്റെ ചുമതലയുമാണ്. ഇതിനു പുറമേ കാലാവസ്ഥ നിരീക്ഷിക്കുന്ന മറ്റു സംവിധാനങ്ങളുമുണ്ട്. അതിലൊന്നാണ് കൊച്ചിൻ യൂണിവേഴ്സിറ്റിയിലെ (കുസാറ്റ്) കാലാവസ്ഥ നിരീക്ഷണ വിഭാഗം. അത്യാധുനികമായ കളർ ഡോപ്ലർ റഡാർ ഉൾപ്പെടെയുള്ള സംവിധാനങ്ങൾ ഇവിടെയുണ്ട്. ഇതുപയോഗിച്ച് കാലാവസ്ഥ നിരീക്ഷിക്കുകയും ആ വിവരങ്ങൾ മാധ്യമങ്ങളോട് പങ്കുവയ്ക്കുകയും ചെയ്തിരുന്നു. എന്നാൽ മറ്റിരിയോളജിക്കൽ ഡിപ്പാർട്ട്മെന്റാണ് ഔദ്യോഗികമായി ഈ വിവരങ്ങൾ നൽകേണ്ടതെന്നും രണ്ടു കേന്ദ്രങ്ങളിൽ നിന്നു വ്യത്യസ്തമായ വിവരങ്ങൾ നൽകുന്നത് ശരിയല്ലെന്നും നിർദേശം കിട്ടിയതോടെ കുസാറ്റിൽ നിന്ന് ഔദ്യോഗികമായി വിവരങ്ങൾ നൽകുന്നത് നിർത്തുകയും അവരുടെ വെബ്സൈറ്റിൽ മാത്രം നൽകി തുടങ്ങുകയും ചെയ്തു. ഇത് ഓഖി ദുരന്തത്തിന് ഒരാഴ്ച മുമ്പാണ് സംഭവിച്ചത്. ഒരുപക്ഷേ ആ വിലക്ക് വന്നിരുന്നില്ലെങ്കിൽ കുസാറ്റിൽ നിന്നുള്ള വിവരങ്ങൾ മാധ്യമങ്ങളിലൂടെ പുറത്തുവരുകയും മുൻകരുതലെടുക്കാൻ കൂടുതൽ സമയം കിട്ടുകയും ചെയ്യുമായിരുന്നു.

ഇതേ സമയം മറ്റിരിയോളജിക്കൽ ഡിപ്പാർട്ട്മെന്റും കേന്ദ്രസർക്കാരും പതിവുപോലെ സന്ദേശങ്ങൾ ഫാക്സ് രൂപത്തിൽ അയച്ച് തങ്ങളുടെ ഭാഗം സേഫ് ആക്കി. ഈ ഫാക്സ് കിട്ടിയിട്ടുണ്ടോ എന്ന് ഉറപ്പാക്കാൻ അവർ ശ്രമിച്ചതുമില്ല. വിവര സാങ്കേതികവിദ്യയുടെ കുതിപ്പിന്റെ കാലത്തും സർക്കാർ സംവിധാനങ്ങൾ പ്രവർത്തിക്കുക ചട്ടപ്പടി മാത്രം. ഇനി സംസ്ഥാനത്തെ ദുരന്ത നിവാരണ അതോറിറ്റിയെ സംബന്ധിച്ചിടത്തോളം അത് ഒരു ഏകാംഗ സൈന്യമാണ്. അദ്ദേഹം അന്ന് വിദേശത്തായിരുന്നതിനാൽ ഈ സ്ഥിതിവിവരങ്ങളൊന്നും വിശകലനം ചെയ്യപ്പെട്ടില്ല. അതായത് ഒരാൾ ഇല്ലെങ്കിൽ സംസ്ഥാനത്തിന്റെ ദുരന്തനിവാരണം അപ്പാടെ അടിപതറുന്ന അവസ്ഥ. ദുരന്തം അപ്രതീക്ഷിതമായി സംഭവിക്കുന്നതാണ് എന്ന് ഓർക്കുക. അങ്ങനെയുള്ള സാഹചര്യത്തിൽ ഇത് ഒരു വീഴ്ചതന്നെയാണ്.

ഇനി ഈ ദുരന്തം നമ്മുടെ സാമൂഹികഘടനയുടെ പൊള്ളത്തരത്തെ എങ്ങനെ പൊളിച്ചുകാട്ടുന്നു എന്ന വസ്തുത കൂടി നോക്കാം. കേരളത്തിൽ മത്സ്യബന്ധനത്തിൽ ഏർപ്പെട്ടിരിക്കുന്നതിൽ വലിയൊരു വിഭാഗം ക്രിസ്ത്യൻ സമുദായാംഗങ്ങളാണ്. ഇത്തവണത്തെ ഓഖിദുരന്തത്തിൽ അകപ്പെട്ട് ജീവൻ നഷ്ടമായവർ ഏതാണ്ട് എല്ലാവരും ഈ വിഭാഗക്കാരാണ്. ലത്തീൻ രൂപതയ്ക്കു കീഴിലുള്ള ഈ വിഭാഗത്തിന് വിശ്വാസം പരമപ്രധാനമാണ്. കടലുമായി ബന്ധപ്പെട്ട് ജോലി ചെയ്യുന്ന ഏതു വിഭാഗവും ഈശ്വരവിശ്വാസത്തിൽ അടിയുറച്ചു മുന്നോട്ടുപോകുന്നവരാണ്. അത് ക്രിസ്തീയ വിശ്വാസമാവാം, ബുദ്ധവിശ്വാസമാവാം, ഹിന്ദു വിശ്വാസമാവാം, മറ്റേതു മതവിശ്വാസവുമാകാം. കംബോഡിയയിലെ വലിയ നദീതീരത്ത് മത്സ്യത്തൊഴിലാളികൾ വന്ന് തിരികത്തിച്ചുപോകുന്ന ക്ഷേത്രം കണ്ടിട്ടുണ്ട്. വലിയ ക്ഷേത്രമൊന്നുമല്ല. നമ്മുടെ കുര്യാല പോലെ ഒന്ന്. അത് ഒരു വിശ്വാസമാണ്. ജീവൻ കൈയിലെടുത്തുള്ള യാത്രയിൽ തുണയായി ഈശ്വരൻ ഉണ്ടെന്ന വിശ്വാസം. അന്ധവിശ്വാസമെന്ന് മറ്റുള്ളവർക്കു തോന്നാവുന്ന ചില വിശ്വാസങ്ങളും അവർ വച്ചുപുലർത്തുന്നു. ഏറിയും കുറഞ്ഞും ഇത്തരം അന്ധവിശ്വാസങ്ങൾ പുലർത്തുന്നവരാണ് മറ്റുള്ളവരും എന്ന കാര്യം പലപ്പോഴും നമ്മൾ മറന്നുപോകാറും ഉണ്ട്.

ഇവിടെ ഓഖി എന്ന ചുഴലിക്കാറ്റ് രൂപപ്പെട്ടു വരുന്നതായി ഒരു മുന്നറിയിപ്പും ആർക്കും ലഭിച്ചിരുന്നില്ല. അതുകൊണ്ടുതന്നെ ചെറുവള്ളങ്ങളിലുൾപ്പെടെ മത്സ്യത്തൊഴിലാളികൾ കടലിൽ പോയിരുന്നു. അതിന്യൂനമർദം എന്ന അവസ്ഥയിലേക്ക് കാര്യങ്ങൾ പോയിട്ടുണ്ടെന്നും അപകടം അരികെയാണെന്നും അവർക്കു മുന്നറിയിപ്പ് നൽകിയിരുന്നുവെങ്കിൽ വലിയൊരു വിഭാഗം അന്നു കടലിൽ പോകുന്നതിൽ നിന്നു വിട്ടുനിൽക്കുമായിരുന്നു. നിർഭാഗ്യവശാൽ അതുണ്ടായില്ല. പൂന്തുറ, കുളച്ചൽ, കൊച്ചി തീരങ്ങളിൽ നിന്ന് പതിവുപോലെ അവർ കടലിൽ പോയി. ഓഖി വീശിയടിച്ച് രണ്ടാം ദിനം തന്നെ മരണം 20 കടന്നു. ഡിസംബർ 15 ആയപ്പോഴേക്കും അത് 70 കടന്നു. ഇനിയും 600 പേരെങ്കിലും തിരിച്ചെത്താനുണ്ടെന്ന് അനൗദ്യോഗിക കണക്കുകൾ വ്യക്തമാക്കുന്നു.



ഒറ്റനോട്ടത്തിൽ തന്നെ വലിയ ദുരന്തം. പക്ഷേ ഈ ദുരന്തത്തെ കേരള സമൂഹം സമീപിച്ചതെങ്ങനെയാണ്?

ആദ്യം സർക്കാർ ഭാഗത്തുനിന്നുണ്ടായ വീഴ്ച തന്നെ നോക്കുക. ഓഖി വീശിയടിച്ച ആദ്യ മണിക്കൂറുകളിൽ തീരം അപ്പാടെ പരിഭ്രാന്തിയിലായി. കാരണം അവർക്കറിയാം കടൽ രൗദ്രഭാവത്തിലാണെന്നും സ്ഥിതി ഗുരുതരമാണെന്നും. മിക്കവാറും കുടുംബങ്ങളിൽ നിന്ന് ഗൃഹനാഥനും മുതിർന്ന ആൺകുട്ടികളും കടൽപ്പണിക്ക് പോയിട്ടുണ്ട്. അവരിൽ ആരൊക്കെ ജീവനോടെ തിരിച്ചുവരും എന്ന് ഉറപ്പില്ലാത്ത അവസ്ഥ. തീരത്ത് അലമുറ ഉയരുന്നു. ദുരന്തനിവാരണത്തിന് നേതൃത്വം കൊടുക്കാൻ ആരും ഇല്ലാത്ത അവസ്ഥ. ദുരന്തനിവാരണ സംവിധനം റവന്യുവകുപ്പിൽ നിന്ന് വിഘടിപ്പിച്ചതിനാൽ റവന്യു ഉദ്യോഗസ്ഥരും അലംഭാവം കാട്ടി. ഏകോപിപ്പിക്കാൻ മന്ത്രിമാരില്ല. തീരത്ത് ആശ്വാസം പകരാൻ ആരുമില്ല.

കെ. വി. തോമസ് എം. പി പറഞ്ഞതുപോലെ അവർ ചിലപ്പോൾ വൈകാരികമായി പ്രതികരിച്ചേക്കാം. ഉടുപ്പിൽ കയറി പിടിച്ചേക്കാം. പക്ഷേ തിരിച്ചുള്ള ഒരു സാന്ത്വന വാക്കിൽ അവരുടെ പരിഭവം അലിഞ്ഞുപോകും. പക്ഷേ മുഖ്യമന്ത്രി തീരത്തെത്തിയത് ഏറെ കാത്തിരുന്നിട്ടാണ്. അപ്പോഴേക്കും കാര്യങ്ങൾ കൈവിട്ടുപോയിരുന്നു. രോഷാകുലരായ ജനക്കൂട്ടം മുഖ്യമന്ത്രിയെ ചീത്ത പറയുന്നിടം വരെയെത്തി കാര്യങ്ങൾ. ഒടുവിൽ സ്വന്തം കാറുപേക്ഷിച്ച് മറ്റൊരു കാറിൽ മടങ്ങേണ്ടിവന്നു മുഖ്യമന്ത്രിക്ക്.

ദുരന്തം നടന്ന് രണ്ടാഴ്ച പിന്നിടുമ്പോഴും മരിച്ചവരെത്ര, കാണാതെപോയവരെത്ര, ഇതരസംസ്ഥാനക്കാരെ ആരെയെങ്കിലും കാണാതായിട്ടുണ്ടോ തുടങ്ങിയ സമഗ്ര വിവരങ്ങളൊന്നും സർക്കാരിന്റെ പക്കലില്ല. വിവരം അന്വേഷിച്ച് അറിയിക്കാൻ ചുമതലപ്പെട്ട റവന്യു ഉദ്യോഗസ്ഥർ തീരത്തേക്കു പോകാൻ അറച്ചുനിൽക്കുകയും ചെയ്തു. നമ്മുടെ റവന്യു ഉദ്യോഗസ്ഥരുടെ ജോലി എന്താണ് എന്ന് പുനർവിചിന്തനം ചെയ്യേണ്ടുന്ന അവസരം കൂടിയാണിത്. രാവിലെ 10 കഴിയുമ്പോൾ ഓഫീസിൽ വന്ന് അഞ്ചിനു മുമ്പ് പോകുന്ന പണി മാത്രമാണോ ഇത്? ദുരന്തം ഉണ്ടായ ആദ്യ മണിക്കൂറുകളിൽ തന്നെ തീരദേശത്ത് ഇറങ്ങി എത്ര ബോട്ടുകളും വള്ളങ്ങളും അതിൽ എത്ര തൊഴിലാളികളും കടലിൽ



മുഖ്യമന്ത്രിയും മന്ത്രിമാരും തലസ്ഥാനത്തുതന്നെയുണ്ടെങ്കിലും ആരും ദുരന്തതീരത്തേക്കു പോകുന്നില്ല. അവർ അവിടെ ചെന്നാൽ പ്രത്യേകിച്ചൊന്നും ചെയ്യാനുണ്ടാവില്ല. പക്ഷേ അവർ ചെന്ന് ഒരാശ്വാസ വാക്ക് പറയുന്നതും ദുരിതാശ്വാസത്തിന് നേരിട്ട് സംവിധാനം ഉണ്ടാക്കുന്നതും ജനങ്ങളിലുണ്ടാക്കുന്ന ആത്മവിശ്വാസം ചെറുതല്ല. പക്ഷേ നമ്മുടെ മുഖ്യമന്ത്രി കഴിയുന്നത്ര ജനങ്ങളിൽ നിന്ന് അകന്നുനിൽക്കാൻ ആഗ്രഹിക്കുന്ന ഒരാളാണ്. അച്ചടക്കത്തോടെയിരിക്കുന്ന വൻ ജനക്കൂട്ടത്തിനു മുന്നിൽ പ്രസംഗിക്കുകയും മടങ്ങിപ്പോവുകയും ചെയ്യുന്ന ശൈലിയാണ് അദ്ദേഹത്തിന്റേത്. ഒരുപക്ഷേ കടലിന്റെ മക്കൾ അടുത്തുകൂടിയാൽ അവരെ അഭിസംബോധന ചെയ്യേണ്ട ശൈലി അദ്ദേഹത്തിന് അറിയുകയുമില്ലായിരിക്കാം.

ഉണ്ടെന്ന കണക്കെടുക്കുകയാണ് ആദ്യം ചെയ്യേണ്ടിയിരുന്നത്. എന്നാൽ അതുണ്ടായില്ല. ഇപ്പോഴും കേരള തീരത്ത് എത്ര ബോട്ട്, വള്ളം, ചെറുവള്ളം കടലിൽ പോകുന്നുണ്ടെന്നതിന്റെ വ്യക്തമായ കണക്ക് സർക്കാരിന്റെ പക്കലില്ല. കടലിലേക്കു പോകുന്ന ചെറുവള്ളങ്ങളുടെയും ബോട്ടുകളുടെയും വിവരങ്ങൾ ഓരോ തവണയും രേഖപ്പെടുത്താനും സംവിധാനമില്ല. അതൊക്കെ ഉണ്ടെങ്കിൽ ദുരന്തനിവാരണം എത്ര എളുപ്പമാകും.

(തീർഥാടകരുടെ തള്ളിക്കയറ്റം ഉണ്ടാകുന്ന ശബരിമലയിൽ എത്ര പേർ എത്തുന്നുവെന്ന് പോലും വ്യക്തതയില്ലാത്ത സർക്കാർ സംവിധാനം ആണ് നമ്മുടേത്. അതുകൊണ്ടുതന്നെ ഒരു ദുരന്തം ഉണ്ടായാൽ എങ്ങനെ നേരിടണമെന്ന് ഒരു മാർഗരേഖയും മുന്നിലില്ല. അതേ

സമയം യൂത്ത് വേൾഡ് കപ്പ് നടത്തിയപ്പോൾ കൊച്ചിയിലെ സ്റ്റേഡിയത്തിൽ കയറാവുന്ന ആളുകളുടെ കാര്യത്തിൽ ഫിഫ നിയന്ത്രണം ഏർപ്പെടുത്തിയത് നോക്കുക. ഒരു അടിയന്തര സാഹചര്യത്തിൽ എത്ര പേരെ സുരക്ഷിതമായി ഒഴിപ്പിക്കാമെന്ന കണക്കിന്റെ അടിസ്ഥാനത്തിലാണ് അവർ പ്രവർത്തിച്ചത്)

ഓഖി ദുരന്തം ഉണ്ടായി ഏറെ വൈകിയാണ് സാന്ത്വനമായി 20 ലക്ഷത്തിന്റെ സർക്കാർ പാക്കേജ് പ്രഖ്യാപിച്ചത്. പിന്നീട് അത് 25 ലക്ഷമാക്കി ഉയർത്തുകയും ചെയ്തു. എന്നാൽ ഇതിൽ 10 ലക്ഷവും ഒരു മത്സ്യത്തൊഴിലാളി മരിച്ചാൽ സ്വാഭാവികമായി കിട്ടുന്ന തുകയാണെന്ന കാര്യം ഒളിച്ചുവയ്ക്കുകയും ചെയ്തു. അതായത് ഈ ദുരന്തം നേരിടുന്നതിൽ അക്ഷന്തവ്യമായ അവധാനത സർക്കാരിന്റെ ഭാഗത്തുനിന്നുണ്ടായി എന്നതു സത്യം. മാത്രമല്ല, ദുരന്തനിവാരണ പ്രവർത്തനങ്ങളേക്കാൾ സർക്കാർ ശ്രദ്ധിച്ചത് മുന്നറിയിപ്പ് കിട്ടാൻ വൈകി

ഈ അവഗണന? ഈ ചോദ്യങ്ങൾക്ക് ഉത്തരം ഇനിയും കണ്ടേത്തേണ്ടിയിരിക്കുന്നു.

ഇനി പൊതുസമൂഹം ഈ ദുരന്തത്തോട് സ്വീകരിച്ച നിലപാട് എന്താണ്? ഭൂരിപക്ഷവും അതിനെ പൂന്തുറ എന്ന തീരദേശ ഗ്രാമത്തിന്റെ മാത്രം ദുരന്തമായി കണ്ടു. മറ്റു ചിലർ അതിനെ ലത്തീൻ കത്തോലിക്കാ സമുദായത്തിന്റെ പ്രശ്നമായി മാത്രം കണ്ടു. ചിലർ അതിനെ ക്രിസ്ത്യാനികളുടെ പ്രശ്നമായി കണ്ടു. പക്ഷേ അതാണോ വേണ്ടിയിരുന്നത്. പെരുമണ്ണിൽ ട്രെയിൻ മറിഞ്ഞ് യാത്രക്കാർ മരിച്ചപ്പോൾ കേരള സമൂഹം അതിനെക്കണ്ടത് കേരളത്തിനു സംഭവിച്ച ദുരന്തമായാണ്. ലത്തൂരിൽ ഭൂകമ്പത്തിൽ എല്ലാം തകർന്നടിഞ്ഞപ്പോൾ ദേശത്തിനു സംഭവിച്ച ദുരന്തമായാണ് അതു കണ്ടത്. എന്നാൽ ഇവിടെ ജീവനോപാധികളും ജീവനും നഷ്ടപ്പെട്ട് വിറങ്ങലിച്ചുനിന്ന ഒരു സമൂഹത്തിന്റെ ദുരന്തം അവരുടേത് മാത്രമായി ഒതുങ്ങിപ്പോയി.



എന്ന കാര്യം സ്ഥാപിച്ചെടുക്കുന്നതിലായിരുന്നു. അത് പിന്നീട് ചെയ്താലും വലിയ കുഴപ്പമൊന്നുമുണ്ടാവില്ലായിരുന്നു. എന്നാൽ നിരന്തരം പത്രക്കുറിപ്പിറക്കിയും മറ്റും പ്രശ്നം വലുതാക്കിക്കൊണ്ടേയിരുന്നു സർക്കാർ. ദുരന്തത്തിനിരയായവരെ സഹായിക്കാനുള്ള വിലപ്പെട്ട സമയമാണ് ഇങ്ങനെ പാഴാക്കിക്കൊണ്ടിരുന്നത്.

സ്വാഭാവികമായും ചില സംശയങ്ങൾ ഉയർന്നുവന്നു. സമൂഹത്തിൽ കൂടുതൽ സ്വാധീനമുള്ള മറ്റേതെങ്കിലും വിഭാഗത്തിനാണ് ഈ ദുരന്തം സംഭവിച്ചതെങ്കിൽ സർക്കാരിന്റെ പ്രതികരണം ഇങ്ങനെയാകുമായിരുന്നോ?. ഒരു വിമാന ദുരന്തമായിരുന്നെങ്കിൽ എത്ര പെട്ടെന്ന് സർക്കാർ സംവിധാനങ്ങൾ ഉണരുമായിരുന്നു. പാവപ്പെട്ട മത്സ്യത്തൊഴിലാളികളുടെ കാര്യമായതുകൊണ്ടാണോ

കടലിൽ മരിച്ചവർക്കുവേണ്ടി ലത്തീൻ സഭയെന്തു ചെയ്തു? ഇതര റീത്തുകൾ എന്തു ചെയ്തു? ഇതര ക്രൈസ്തവ സഭകൾ എന്തുചെയ്തു? ഇതാണ് ഉയർന്നുവന്ന മറ്റു പ്രസക്തമായ ചോദ്യങ്ങൾ. പെരുമണ്ണിൽ ട്രെയിൻ മറിഞ്ഞപ്പോൾ, പുറ്റിങ്ങൽ വെടിക്കെട്ടപകടത്തിൽ നൂറോളം പേർ മരിച്ചപ്പോൾ, കടലുണ്ടിയിൽ ട്രെയിൻ മറിഞ്ഞ് യാത്രക്കാർ മരിച്ചപ്പോൾ, മറ്റനേകം ദുരന്തങ്ങൾ ഉണ്ടായപ്പോഴൊന്നും ഇത്തരം ചോദ്യങ്ങൾ സമൂഹത്തിൽ നിന്നുയർന്നില്ല. എന്നാൽ ഇത്തവണ ചോദ്യം വളരെ വ്യക്തമായിരുന്നു. ഇത് നിങ്ങളുടെ പ്രശ്നമല്ലേ? നിങ്ങൾ എന്തു ചെയ്തു? ശരിക്കും ഇതു സഭയുടെ പ്രശ്നമാണോ? ഈ മത്സ്യത്തൊഴിലാളികൾ ജീവൻ പണയംവച്ച് കടലിൽപോയി കൊണ്ടുവരുന്ന

മത്സ്യം ഉപയോഗിക്കുന്നത് അവർ മാത്രമാണോ? എത്ര കൈമറിഞ്ഞാണ് ഈ മത്സ്യം പൊതുജന ഉപയോഗത്തിനെത്തുന്നത്. അത് ഉപയോഗിക്കുന്നവർ ഏതെങ്കിലും മതവിഭാഗത്തിൽ പെട്ടവർ മാത്രമാണോ? ഈ ഇടനിലക്കച്ചവടക്കാരെല്ലാം എതെങ്കിലും പ്രത്യേക മതവിഭാഗക്കാരാണോ? ഈ മത്സ്യം കയറ്റുമതി ചെയ്തു നേടുന്ന വിദേശനാണ്യം ഉപയോഗിക്കുന്നത് ഏതെങ്കിലും മതവിഭാഗക്കാർ മാത്രമാണോ? അപ്പോഴൊന്നും ഇല്ലാത്ത ചോദ്യം ഇപ്പോൾ മാത്രം ഉയരുന്നതെന്തുകൊണ്ട്? ദുരന്തങ്ങളെയും ജാതി, മതം തിരിച്ച് കാണാനുള്ള മാനസികാവസ്ഥയിലേക്ക് കേരള സമൂഹത്തിലെ ഒരു വിഭാഗമെങ്കിലും എത്തിയിരിക്കുന്നു. അതായത് പൂന്തുറ എന്ന തീരദേശ ഗ്രാമവാസികളേറെയും ക്രിസ്ത്യാനികളായതിനാൽ ഇത് ക്രിസ്ത്യൻ സമുദായത്തിന്റെ മാത്രം പ്രശ്നമാണ്.

മറ്റൊരു വിഭാഗം ചോദ്യം ഉയർത്തിയത് കത്തോലിക്കാ സഭയിലെ ഇതര വിഭാഗങ്ങളും മറ്റു ക്രൈസ്തവ സഭകളും എന്തു ചെയ്തുവെന്ന ചോദ്യമാണ്. അപ്പോൾ സമൂഹത്തിൽ ഒരു ദുരന്തം ഉണ്ടായാൽ അതാത് മതവിഭാഗമാണോ ഉടൻ ഇടപെടേണ്ടത്. ക്രൈസ്തവ സമുദായത്തെ പ്രതിക്കൂട്ടിലാക്കുന്നവർ ഒരു ജനാധിപത്യ സമൂഹത്തിന്റെ നിലനിൽപിന്റെ അടിവേരിൽ തന്നെയാണ് കത്തിവച്ചത്. അതുകൊണ്ട് അവർക്ക് പല ഗൂഢലക്ഷ്യങ്ങളുമുണ്ട്. പലരും വിചാരിക്കുന്നതുപോലെ ക്രൈസ്തവ സഭകൾ നോട്ടുകെട്ടുകൾ കൂമ്പാരമാക്കി വച്ച് അതിന്മേൽ കിടന്നുറങ്ങുകയല്ല. ഓരോ ആവശ്യങ്ങൾക്കനുസരിച്ച് അതാതു സമയത്ത് സഭാംഗങ്ങൾ സംഭാവനയായി തുക നൽകുകയും അത് ഓരോ ആവശ്യങ്ങൾക്കായി വിനിയോഗിക്കുകയും ആണ്. ചിലപ്പോഴൊക്കെ ചില പാകപ്പിഴകൾ വന്നിട്ടുണ്ടാവാം. പക്ഷേ ഒരു സർക്കാർ ചെയ്യുന്നതുപോലെ ഉടൻ ഇടപെടാൻ സഭകൾക്കാവില്ല. മാത്രമല്ല, ഈ കാഴ്ചപ്പാട് തന്നെ ശരിയല്ല. നികുതി നൽകുന്ന ഏതു പൗരനും ഈ രാജ്യത്ത് തുല്യാവകാശം ഉള്ളപ്പോൾ ഈ സമൂഹം മാത്രം സ്വന്തം കാര്യം നോക്കിക്കോളണം എന്ന കാഴ്ചപ്പാട് മുന്നോട്ടു വയ്ക്കുന്നവർ മ്യാന്മറിലെ റോഹിങ്ക്യകളുടെ അവസ്ഥയിലേക്ക് ക്രൈസ്തവ സമൂഹത്തെയും മാറ്റണമെന്ന ചിന്താഗതി ഉള്ളവരാണ്. സഹായ ഹസ്തം നീട്ടുമ്പോൾ ജാതി, മത വ്യത്യാസം സഭ നോക്കുന്നില്ല എന്നും ഓർക്കുക.

ഇത് അടുത്തകാലത്ത് കേരള സമൂഹത്തിൽ മുളപൊട്ടിയ വിഭഗീയ ചിന്താഗതിയുടെ ബാക്കിപത്രമാണ്. അതിവേഗം കേരള സമൂഹം വിഭജിക്കപ്പെട്ടുകൊണ്ടിരിക്കുന്നു. പൊതു എന്നു പറയാവുന്ന ഒന്നും ഇനി ബാക്കിയില്ല. നീയും നിന്റെ ആളുകളും, ഞാനും എന്റെ ആളുകളും എന്ന രീതിയിൽ കാര്യങ്ങൾ പോയിരിക്കുന്നു. പുരോഗമന പ്രസ്ഥാനങ്ങൾ എന്നറിയപ്പെടുന്ന രാഷ്ട്രീയ കക്ഷികളുടെ പ്രവർത്തകർക്കിടയിൽ പോലും ഈ മനോഭാവം ഉണ്ട്. പുറമേ പല രാഷ്ട്രീയ ആദർശങ്ങളാണെങ്കിലും ഉള്ളിൽ എല്ലാവരും ഏതാണ്ട് ഒന്നുപോലെ.



ഇനി ലത്തീൻ സമുദായം ഉയർത്തുന്ന പ്രക്ഷോഭത്തെപ്പറ്റിയാണെങ്കിൽ ആ സമൂഹത്തിന്റെ പ്രയാസം നേരിട്ട് അറിയാവുന്നത് അവർക്കിടയിൽ പ്രവർത്തിക്കുന്നവർക്കാണ്. അതുകൊണ്ടാണ് ആ സമൂഹത്തിനു നേതൃത്വം കൊടുക്കുന്നവർ തന്നെ മുൻനിരയിൽ നിന്ന് സമരം നടത്തുന്നതും സർക്കാരുമായി ചർച്ച നടത്തുന്നതും. അതിനെ മറ്റൊരു കണ്ണിലൂടെ കാണുന്നത് വിഭാഗീയതയുടെ തിമിരം ബാധിച്ചവർ മാത്രമായിരിക്കും. തീരദേശവാസികൾ സമരം ചെയ്യുമ്പോഴൊക്കെ വിമോചന സമരം മനസ്സിൽ വരുന്നത് ഇനിയും നിർവചിക്കപ്പെട്ടിട്ടില്ലാത്ത ഏതോ ഫോബിയ കാരണമാണ്.

മൃതദേഹങ്ങൾ ഇപ്പോഴും കരയ്ക്കടുത്തുകൊണ്ടിരിക്കുന്നതേ ഉള്ളു. മരണക്കണക്കിൽ പോലും സമാനതകളില്ലാത്ത ദുരന്തം. കടലിൽ കാണാതെ പോയവരുടെ കാര്യത്തിലും അതാണ് സ്ഥിതി. ഈ അവസ്ഥയിലും ഇത്ര വലിയ ദുരന്തത്തെ വിഭാഗീയമായി മാത്രം കാണാൻ കേരള സമൂഹം പഠിച്ചെങ്കിൽ അതാണ് ഓഖിയെക്കാൾ വലിയ ദുരന്തം എന്നു പറയാതിരിക്കാനാവില്ല.

### മേമ്പൊടി

സംസ്ഥാന സർക്കാരിന്റെ ദുരന്ത നിവാരണ വിഭാഗത്തിൽ ഉള്ളത് ഒരു വിദഗ്ധൻ മാത്രം. അദ്ദേഹത്തിന്റെ വൈദഗ്ധ്യം ഉരുൾപൊട്ടൽ, മലയിടിച്ചിൽ പോലെയുള്ള കാര്യങ്ങളിൽ ആണ്. ഓഖി ദുരന്തം ഉണ്ടായ സമയത്ത് അദ്ദേഹം വിദേശത്തായിരുന്നു. അദ്ദേഹം പോയതോടെ സംവിധാനവും ഇല്ലാതായി. സത്യത്തിൽ അതും ഒരു ദുരന്തം ആണ്. ഒരു സംവിധാനം പ്രവർത്തിക്കേണ്ടത് അങ്ങനെയല്ല. തലവൻ 24 മണിക്കൂറും സ്ഥലത്തുണ്ടാവുകു പ്രായോഗികമല്ല. അപ്പോഴും സംവിധാനം പ്രവർത്തനസജ്ജമായിരിക്കണം. മാത്രമല്ല, ദുരന്തനിവാരണ സംവിധാനം ഉടച്ചുവാർക്കേണ്ട സമയവും കഴിഞ്ഞിരിക്കുന്നു. വിവിധ മേഖലകളിൽ നിന്നുള്ള വിദഗ്ധരെ ഉൾപ്പെടുത്തി വിപുലീകരിച്ച ഒരു സംവിധാനത്തിനു മാത്രമേ ഭാവിയിൽ ഇത്തരം പ്രശ്നങ്ങൾ കൈകാര്യം ചെയ്യാനാവൂ. മാത്രമല്ല, യന്ത്ര സംവിധാനങ്ങൾക്കു വിവരങ്ങൾ നൽകാനേ കഴിയൂ എന്നും അതു വിശകലനം ചെയ്തെടുക്കണമെങ്കിൽ മനുഷ്യബുദ്ധി ആവശ്യമാണെന്നും ഈ ദുരന്തം തെളിയിക്കുന്നു.



# ഓഖി ദുരന്തഭൂമിയിൽ ബാവാ തിരുമേനി

രാജു മാത്യു



ഓഖി ചുഴറ്റിയെറിഞ്ഞ ജീവിതങ്ങളെ തേടിയായിരുന്നു ആ യാത്ര. കടലുപ്പും കണ്ണീരുപ്പും ചേർന്ന് നീറിയ മുറിവുകളിൽ ആശ്വാസത്തിന്റെ ലേപനം പുരട്ടാനുള്ള വ്യഗ്രതയായിരുന്നു ആ മനസ്സു നിറയെ. ക്രിസ്മസ്സിന്റെയും നാമഹേതുക തിരുന്നാളിന്റെയും ആഘോഷങ്ങൾ ഒഴിവാക്കി കടലിന്റെ മക്കൾക്കൊപ്പം ഒരുദിനം.....അവരിലൊരാളായി അവരുടെ സങ്കടങ്ങളുടെ കേൾവിക്കാരനായി മലങ്കര കത്തോലിക്കാ സഭാദ്ധ്യക്ഷൻ മേജർ ആർച്ച് ബിഷപ്പ് കർദ്ദിനാൾ മാർ ബസേലിയോസ് ക്ലീമിസ് കാതോലിക്കാ ബാവ. ഓരോ വീടുകളിലേക്കും ബാവ കയറിച്ചെന്നു. മക്കളെ നഷ്ട്ടപ്പെട്ട മാതാപിതാക്കളും, ഭർത്താക്കൻമാരെ നഷ്ട്ടപ്പെട്ട വീട്ടമ്മമാരും, പിതാവിനെ നഷ്ട്ടപ്പെട്ട മക്കളും ബാവയോട് സങ്കടം പറഞ്ഞു. തെല്ലുകലെ തല്ലിയലച്ച കടലിനേക്കാൾ അശാന്തമായിരുന്നു അവരുടെ മനസ്സ്. ഓരോ കണ്ണിലും സങ്കടങ്ങളുടെ വൻതിര. ചിലർ പൊട്ടിക്കരഞ്ഞു, ചിലർ സങ്കടക്കടൽ ഉള്ളിലൊതുക്കി. അവരോട് ആശ്വാസ വാക്കുകൾ പറഞ്ഞ്, കൂടെ പ്രാർത്ഥിച്ച് കാതോലിക്കാ ബാവ അവർക്കൊപ്പം. വിഴിഞ്ഞം കടപ്പുറത്തെ കൊച്ചു കുഞ്ഞുങ്ങൾ ബാവക്കൊപ്പം ചേർന്നു നിന്നു. അദ്ദേഹം അവർക്കൊപ്പവും. മൂന്നു മണിക്കൂറോളം ബാവായും വൈദികരും കടലിന്റെ മക്കൾക്കൊപ്പം വിഴിഞ്ഞത്ത് ചെലവിട്ടു.

ഓഖി ചുഴലിക്കാറ്റ് തീരത്തെ തകർത്തെറിഞ്ഞ ശേഷം രണ്ടാം തവണയാണ് ക്രിസ്മസ്സ് ദിനത്തിൽ കാതോലിക്കാ ബാവ കടലിന്റെ മക്കളെ ആശ്വസിപ്പിക്കാനെത്തിയത്. നാമഹേതുക തിരുനാളിന് സാധാരണ തിരുവനന്തപുരത്തെ വിശിഷ്ട വ്യക്തിത്വങ്ങളെല്ലാവരും ചേർന്ന് തിരുനാൾ ആശംസകൾ അർപ്പിച്ചിരുന്ന ചടങ്ങുണ്ടായിരുന്നു. എന്നാൽ ഓഖി ദുരന്തത്തിന്റെ പശ്ചാത്തലത്തിൽ ആ ആഘോഷം ബാവ വേണ്ടെന്ന് വയ്ക്കുകയായിരുന്നു. അതിനു ചെലവഴിക്കുന്ന പണം കൂടി ദുരിതമനുഭവിക്കുന്നവർക്ക് നൽകാൻ അദ്ദേഹം തീരുമാനിച്ചു. അതിരൂപതയിലെ എല്ലാ ഇടവകകളിൽ



നിന്നും സ്ഥാപനങ്ങളിൽ നിന്നും വ്യക്തികളിൽ നിന്നും ധനസമാഹരണം നടത്തി. ഒരു കോടി രൂപയുടെ ചെക്ക് തിരുവനന്തപുരം ആർച്ച് ബിഷപ്പ് സൂസായ് പാക്യം തിരുമേനിയെ ഏൽപ്പിച്ച ശേഷമാണ് കടപ്പുറത്തേക്ക് ആശ്വാസ വചനങ്ങളുമായി നേരിട്ടു പോയത്. നാമ ഹേതുക തിരുനാൾ ആഘോഷിച്ച രണ്ടിന് പട്ടം കത്തീഡ്രലിൽ രാവിലെ ഏഴിന് കുർബാനയ്ക്കു ശേഷം വൈകിട്ട് അഞ്ചു വരെ ഓഖി ദുരിതബാധിതർക്കായി നടത്തിയ അഖണ്ഡ ജപമാലയിലും കാതോലിക്കാ ബാവ സജീവമായി പങ്കെടുത്തു.

മലങ്കര കത്തോലിക്കാ സഭയിലെ മറ്റു രൂപതകളും സന്യാസ സമൂഹങ്ങളും സംഘടനകളും കെ.സി.ബി.സിയുടെ നേതൃത്വത്തിൽ നടത്തുന്ന ദുരിതാശ്വാസ നിധിയിലേക്ക് സംഭാവന നൽകും. തിരുവനന്തപുരം അതിരൂപത ഇതിനകം തന്നെ അഞ്ചു ലക്ഷം രൂപ നൽകി.

മുൻപ് ദുരന്തം ഉണ്ടായതിന്റെ തൊട്ടടുത്ത ദിവസവും കാതോലിക്കാ ബാവയും സാമുവൽ മാർ ഐറേനിയോസ് തിരുമേനിയും വൈദികരും കടപ്പുറത്ത് എത്തിയിരുന്നു. കടൽമക്കളുടെ ദുരിതം നേരിട്ടു കണ്ട് മനസ്സിലാക്കി. ബാവായുടെ ആഹ്വാനപ്രകാരം മലങ്കര കത്തോലിക്കാ സഭയുടെ സാമൂഹിക സേവന വിഭാഗമായ എം.എസ്.എസും സജീവമായി രംഗത്തിറങ്ങി. രണ്ടു ടൺ അരി വിതരണം ചെയ്തു. ഇതിനു പുറമെ ജോഷ്വാ മാർ ഇഗ്നാത്തിയോസ് പിതാവിന്റെ നേതൃത്വത്തിൽ അൽമായ സംഘം പന്ത്രണ്ട് ലക്ഷത്തോളം രൂപ ഉടൻ സംഭാവന ചെയ്തു. കെ.സി.ബി.സിയുടെ ജെ.പി.ഡി കമ്മീഷനും സജീവമായി ദുരിതാശ്വാസ രംഗത്തിറങ്ങി. കത്തോലിക്കാ സഭ ഒന്നായി പ്രാർത്ഥനാ ദിനം ആചരിച്ച് തീരത്തിന് ശക്തി പകർന്നു. ഡിസംബർ പത്തിന് പൂന്തുറ പള്ളിയിൽ പ്രാർത്ഥന നടത്തി. സാമുവൽ മാർ ഐറേനിയോസ് തിരുമേനിയാണ് വചന സന്ദേശം നൽകിയത്.

ഭാരത മെത്രാൻ സംഘത്തിന്റെ അധ്യക്ഷൻ എന്ന നിലയിലും കാതോലിക്കാ ബാവ റോമുമായി ബന്ധപ്പെട്ട് സ്ഥിതിഗതികൾ വിശദീകരിച്ചു. വലിയ ഇടയൻ ഫ്രാൻസിസ് മാർപ്പാപ്പായും തന്റെ സന്ദേശത്തിൽ ഓഖി ദുരിത ബാധിതർക്ക് ആശ്വാസം പകർന്നു. ദേശീയ ദുരന്തമായി ഓഖിയെ പ്രഖ്യാപിക്കണമെന്ന ആവശ്യവും ഉന്നയിച്ചു. കടലിന്റെ മക്കളുടെ വേദനയിൽ കത്തോലിക്കാ സഭയൊന്നാകെ ആശ്വാസം പകരാൻ ഒന്നു ചേർന്ന കാഴ്ചയാണ് എങ്ങും കണ്ടത്, ഇനിയൊരു ദുരന്തം ഈ തീരത്ത് ഉണ്ടാകരുതേ എന്ന പ്രാർത്ഥനയോടെ.....





# ദുരന്തങ്ങൾ വിൽക്കാനുള്ളതല്ല

എം കെ നാരായണമൂർത്തി

ഓഖിയെന്ന ദുരന്തം കേരളക്കരയെ കണ്ണീരിലാഴ്ത്തി കടന്നുപോയി. മുമ്പുണ്ടായ ദുരന്തങ്ങളിൽ നിന്നൊന്നും പാഠം പഠിക്കാത്ത നമ്മൾ ഇപ്രാവശ്യവും അത്തരത്തിൽ തന്നെ പ്രതികരിക്കാനാണ് സാധ്യത. ദുരന്തങ്ങളെ രാഷ്ട്രീയമുതലെടുപ്പിനും ചക്കളത്തിപോരാട്ടങ്ങൾക്കും വേണ്ടി ദുരുപയോഗപ്പെടുത്തുന്ന കാഴ്ച ഇക്കുറിയും നമ്മൾ കണ്ടു കൊണ്ടിരിക്കുന്നു. കേരളത്തിന്റെ ദുരന്തമെന്നതിലുപരി ഒരു സമുദായത്തിലെ പാവങ്ങളിൽ പാവങ്ങളായവർക്കുള്ള ദുരന്തം മാത്രമായി ഇതിനെ ചുരുക്കുവാൻ സംഘടിതമായ ശ്രമം തന്നെ നടക്കുന്നുണ്ട്. പിന്നോക്ക വിഭാഗത്തിൽപെട്ടവരാണ് ഈ കെടുതിയുടെ ഇരകളെന്നതു കൊണ്ട് തന്നെ സമൂഹം മൊത്തമായി ഈ ദുരന്തത്തെ ഏറ്റെടുക്കുകയോ ഇരകളായവർക്ക് സഹായം എത്തിക്കാനോ ശ്രമിച്ചു കണ്ടില്ല. ഓഖി ദുരന്തത്തെ തങ്ങൾക്കനുകൂലമായി എങ്ങനെ അവതരിപ്പിക്കാമെന്നതിൽ മത്സരിക്കുകയായിരുന്നു ഓരോരുത്തരും.

ശരിക്കും ഈ ദുരന്തത്തെ വിൽപ്പനചരക്കായി മാറ്റിയത് കേരളത്തിലെ ദൃശ്യമാധ്യമങ്ങളും അന്തിചർച്ചക്കാരുമാണ്. ഒരു വിഷയത്തിലും അവഗാഹമില്ലാത്ത അന്തി ചർച്ച അവതാരകർ ഏറ്റവും നീചമായ തരത്തിലായിരുന്നു ഈ വിഷയത്തെ സമീപിച്ചതും അവതരിപ്പിച്ചതും. സമൂഹത്തിൽ ഒരു ദുരന്തം ഉണ്ടായാൽ അതിനോട് എത്തരത്തിലാണ് പ്രതികരിക്കേണ്ടതെന്ന സാമാന്യ ബോധം മാധ്യമപ്രവർത്തകർക്ക് ഉണ്ടാകണം. ഓഖി ദുരന്തത്തിന്റെ തൊട്ടു തലേന്ന് വരെ മാതൃഭൂമി ചാനലിനു താഴെയായിരുന്നു ടി.ആർ.പി റേറ്റിംഗിൽ മനോരമ ചാനൽ. ദുരന്തവാർത്തകളിലൂടെ അവർ ടി.ആർ.പി റേറ്റിംഗിൽ മുന്നിലായി. ആ ദിവസങ്ങളിലെ മലയാളം ചാനലുകളിലെ ദുരന്ത റിപ്പോർട്ടിംഗ്, വാർത്തകളുടെ പൈങ്കിളിവത്കരണത്തിന് മകുടോദാഹരണമാണ്. ദുരന്തനിവാരണപ്രവർത്തനങ്ങൾക്കോ ദുരന്തബാധിതർക്കോ ഒരു തരത്തിലും ഉതകുന്നതായിരുന്നില്ല ആ ദിവസങ്ങളിലെ റിപ്പോർട്ടിംഗ്.





കിള്ളിയാറിലെ വെള്ളക്കെട്ടും അറബിക്കടലിലെ ചുഴലിക്കാറ്റും തമ്മിലുള്ള വ്യത്യാസം അറിയാത്ത കുറച്ചു പേർ ക്യാമറയും മഴനനയാതിരിക്കാനുള്ള കുടകളുമായി കടപ്പുറത്തും സെക്രട്ടറിയേറ്റിന്റെ വരാന്തയിലും അലഞ്ഞു തിരിഞ്ഞ് അലസവും കൃത്യത ഇല്ലാത്തതുമായ വാർത്തകൾ സൃഷ്ടിക്കാനുള്ള തത്രപ്പാടിലായിരുന്നു. വാർത്തകളെ തേടിപ്പോകുന്നതിനു പകരം വാർത്തകൾ സൃഷ്ടിക്കാനുള്ള അപഹാസ്യമായ ശ്രമങ്ങൾ ഇന്ത്യയിലെ ദൃശ്യമാധ്യമരംഗത്ത് കഴിഞ്ഞ കുറച്ചുവർഷങ്ങളായി നടക്കുന്നുണ്ട്. അതിന്റെ തുടർകാഴ്ച തന്നെയാണ് ഇവിടെയും കണ്ടത്. സ്വതവേ സമൂഹത്തിന്റെ മുഖ്യധാരയിലെത്തിയിട്ടില്ലാത്ത ഒരു ജനത അവരുടെ ഉറ്റവരുടേയും ഉടയവരുടേയും ജീവനു വേണ്ടി കരഞ്ഞു പ്രാർത്ഥിക്കുന്നതിനെപ്പോലും അധമ വാർത്തകളായി പ്രേക്ഷകരിലേക്ക് എത്തിക്കുന്നതിലായിരുന്നു ചാനൽ സുന്ദരികളും സുന്ദരൻമാരും മത്സരിച്ചത്.

ന്യൂസ് റൂമുകളിലെ ചർച്ചകൾ കേന്ദ്ര- സംസ്ഥാന സർക്കാരുകളെ രാക്ഷസവൽക്കരിക്കുന്നതിനുള്ളവേദികളായി മാറി. അവതാരകരുടെ വിവരക്കേടിന്റെ എഴുന്നള്ളിപ്പ് പുരകളായി ന്യൂസ് റൂമുകൾ മാറിയത്. ദന്തഗോപുരവാസികളായ ഈ Armchair ജേർണലിസ്റ്റുകൾ മനസ്സിലാക്കിയതേയില്ല. തോമസ്സ് ചാണ്ടിയുടേയും പി.വി. അൻവറിന്റേയും മൂന്നാറിലെ കയ്യേറ്റക്കാരുടേയും വാർത്തകൾ നൽകുന്ന അതേ പാറ്റേണിൽ പ്രകൃതി ദുരന്തത്തിന്റെ വാർത്തകളും ചർച്ച ചെയ്യാൻ ഇവരെ പഠിപ്പി



ച്ചത് ഏതു സ്കൂൾ ഓഫ് ജേർണലിസം ആണെന്ന് എത്ര പരതിയിട്ടും മനസ്സിലാകുന്നില്ല. പിണറായി വിരോധവും പൊളിറ്റിക്കൽ അപ്പീസ്മെന്റിനും വേണ്ടി ഇവർ പരസ്പരം മത്സരിക്കുകയായിരുന്നു. അതു പൊതുസമൂഹം തള്ളിക്കളഞ്ഞതുപോലും ഇവർ അറിഞ്ഞില്ല. ഒടുവിലൊടുവിൽ ഉത്തരവാദിത്വപ്പെട്ടവർ ഇവരുടെ വിഡ്ഢി ചോദ്യങ്ങൾക്ക് മറുപടി നൽകാൻ എത്താതെയായി. അത്തരത്തിൽ ബന്ധപ്പെട്ടവർ മാറിനിന്നതു കൊണ്ടുള്ള നഷ്ടം ചാനലുകാർക്ക് മാത്രമല്ല, ഇവിടെ ഇരകളായവർക്ക് കൂടിയാണ്. ഇരകളുടെ വേദനകൾ പങ്കുവയ്ക്കുന്നതിന് പകരം അവരുടെ വേദനകളെ ചാനൽ മുതലാളിമാരുടെ കീശ വീർപ്പിക്കാനുള്ള കച്ചവട ചരക്കാക്കിയത് അറിവില്ലായിമ കൊണ്ടല്ല. മറിച്ച് തീരുമാനിച്ച് ഉറപ്പിച്ച ചില അജണ്ടകളുടെ ഭാഗമായിട്ടാണ്. ആ അജണ്ടകൾ നടപ്പാക്കാൻ വേണു ബാലകൃഷ്ണനും വിനു വി. ജോണും ഷാനി പ്രഭാകരനുമൊക്കെ അഹോരാത്രം പണിയെടുക്കുകയും ചെയ്തു. മറ്റു രാജ്യങ്ങളിൽ പ്രകൃതി ദുരന്തങ്ങൾ ഉണ്ടാകുമ്പോൾ അവിടുത്ത മാധ്യമ പ്രവർത്തകർ അത് എങ്ങനെയാണ് കൈകാര്യം ചെയ്യുന്നതെന്ന് മനസ്സിലാക്കാനുള്ള പഠനങ്ങൾ ഇവർ ഇനി എങ്കിലും ആലോചിക്കണം.

സമൂഹത്തിലെ അരികുവൽക്കരിക്കപ്പെട്ടവരുടേയും, അടിച്ചമർത്തപ്പെട്ടവരുടേയും ശബ്ദം ലോകത്തെ കേൾപ്പിക്കാൻ തന്നെയാണ് മാധ്യമ പ്രവർത്തകരുടെ ഉത്തരവാദിത്വം . സിറിയയിലേയും ലബണനിലേയും അഫ്ഗാനിസ്ഥാനിയേയും കാശ്മീരിലേയും യുദ്ധഭൂമികളിൽ നിരവധി പത്രപ്രവർത്തകർ സ്വജീവൻ വെടിഞ്ഞും ഈ ധർമ്മം കത്തു പോന്നിട്ടുണ്ട്. അധികാരസ്ഥാനങ്ങളോട് കലഹിക്കുകയും തന്റെ നിലപാടുകൾക്ക് മുതലാളിമാരുടെ പരസ്പരം നൽകിയുള്ള പിൻതുണ വേണ്ടെന്നും വച്ച ഗൗരി ലങ്കേഷ് ഒരു വെടിയുണ്ടയ്ക്ക് ഇരയായതും ഉന്നതമായ മാധ്യമ ധർമ്മത്തിന്റെ കാവലാളായിട്ടായിരുന്നു. ഇവരെയൊക്കെ ആവശ്യമുള്ളെടുത്തും ഇല്ലാത്തടുത്തും ഉദാഹരിക്കുന്ന കേരളത്തിലെ ദൃശ്യമാധ്യമങ്ങൾ കുറച്ചുകൂടി സ്വയം വിമർശനത്തിന് വിധേയരാകണം. ഓഖി ദുരന്തത്തെ വിഴിഞ്ഞത്തേടും പൂന്തുറയിലേയും കടപ്പുറങ്ങളിൽ തളച്ചിട്ടത് നിങ്ങളാണ്. മൊത്തം പൗരസമൂഹത്തിന്റെ വേദനയായി മാറേണ്ടിയിരുന്ന ഈ പ്രകൃതി ദുരന്തത്തെ പ്രാദേശികമായി പൊതു സമൂഹം കണ്ടത് നിങ്ങളുടെ മാത്രം കൈയ്യിലിരുപ്പിന്റെ ബാക്കി പാത്രമാണ്. ഓർക്കുക, ദുരന്തങ്ങൾ വിൽക്കാനുള്ളതല്ല പലതും പഠിക്കാനുള്ളതാണ്.



റവ. ഫാ. ഷീൻ പാലക്കുഴി

# ശ്വാസം മുട്ടിക്കുന്ന സങ്കടങ്ങൾ

നടുക്കുന്ന ഓർമ്മകളുടെ ഭാരം പേറി പൊഴിയൂർ കടപ്പുറം ഒരു മരണവീടു പോലെ ചലനമറ്റു കിടന്നു. പൊഴിക്കരയിൽ പതിവുള്ള സന്ദർശക ബാഹുല്യ മുണ്ടായിരുന്നില്ല. മൽസ്യബന്ധന ബോട്ടുകളുടെ ഇരമ്പൽ കേൾക്കാനുണ്ടായിരുന്നില്ല. ഉച്ചത്തിലുള്ള സംഭാഷണങ്ങളും ആരവങ്ങളുമുയർന്നില്ല. കുടിവെള്ളം ശേഖരിക്കാൻ നിരത്തി വച്ചിരുന്ന പ്ലാസ്റ്റിക് കുടങ്ങൾക്കു പിന്നിൽ നിർവികാരമായ നെടുവീർപ്പുകളുതിർത്ത് സ്ത്രീകൾ തങ്ങളുടെ ഊഴം കാത്തിരുന്നു.

ഇനിയും വീട്ടിലേക്കു മടങ്ങിയെത്തിയിട്ടില്ലാത്ത, ഇനിയും എണ്ണിത്തിട്ടപ്പെടുത്തിയിട്ടില്ലാത്ത, ഒരുപിടി ജീവിതങ്ങളുടെ ചുരുളഴിയാത്ത രഹസ്യങ്ങളും നെഞ്ചിലൊതുക്കി, വെട്ടിമുറിച്ച പോലെ കിടന്ന മണൽത്തിട്ടയ്ക്കപ്പുറം കടൽ നിശബ്ദയായിക്കിടന്നു. ഭർത്താവു നഷ്ടപ്പെട്ട സ്ത്രീകളുടെയും അപ്പൻ നഷ്ടപ്പെട്ട മക്കളുടെയും മക്കൾ നഷ്ടപ്പെട്ട അമ്മമാരുടെയും ദു:ഖമുറഞ്ഞ കണ്ണുകളിലേക്കു നോക്കാൻ കഴിയാതെ, ഒരായിരം ചോദ്യങ്ങളൊളിപ്പിച്ച ആ മിഴികൾക്കു മുന്നിൽ വാക്കുകൾ നഷ്ടപ്പെട്ട്, മുഖമില്ലാത്ത കടൽ ഏങ്ങിയേങ്ങി കരഞ്ഞുകൊണ്ടിരുന്നു. ഉള്ളിലേക്കു തന്നെ സ്വയം കറങ്ങിത്തിരിഞ്ഞുകൊണ്ടിരുന്നു. ഇത്രമേൽ ദുർബല യായി അവളെ ഇതിനു മുമ്പു കണ്ടിട്ടേയില്ല.

തീരം മുഴുവൻ ചിതറിക്കിടന്ന പാഴ്‌വസ്തുക്കൾ ഒരൽപ്പം മുമ്പു കടന്നു പോയ ഒരു മഹാദുരന്തത്തെ മണൽ പ്പരപ്പിൽവരച്ചിട്ടിരുന്നു. സത്യത്തിൽ അതൊരു തീരമായിരുന്നില്ല. ഭീമാകാരമായ എന്തോ ഒന്ന് വലിച്ചിഴച്ചു കൊണ്ടു പോയി മണ്ണിൽ രൂപപ്പെട്ട ഒരു വലിയ മുറിവു പോലെ. 'ഓഖി'യെന്ന വായു പ്രവാഹം പ്രചണ്ഡ താണ്ഡവമാടിക്കടന്നു പോയ ആ കാട്ടു വഴിയിൽ ആയുസ്സിന്റെ നിസ്സഹായതകളോർമ്മിച്ച് ഒരിറ്റു നേരം നിൽക്കുക എന്നതായിരുന്നു അന്നത്തെ നിയോഗം.

വിജനമായ മണൽപ്പരപ്പിൽ കൂട്ടുകാരില്ലാത്തൊരു കുട്ടി ഒറ്റയ്ക്കൊരു മണൽവീടു പണിയുന്നുണ്ടായിരുന്നു. ആരാണവന്റെ ചങ്ങാതിമാരെ അവനിൽ നിന്നകറ്റിയത്! അൽപ്പം മുമ്പുവരെ ഒപ്പമുണ്ടായിരുന്ന കളിക്കൂട്ടു കാരെല്ലാം പെട്ടന്നു കളിയവസാനിപ്പിച്ച് എവിടേയ്ക്കാണു മറഞ്ഞത്! നഷ്ടപ്പെട്ടു പോയ സന്തോഷങ്ങൾ ആരാണവനു തിരികെ നൽകുക! എന്താണിവർക്കു വേണ്ടി ചെയ്യാൻ കഴിയുക! ആഹാരമോ വസ്ത്രമോ മറ്റു ജീവനോപാധികളോ എന്താണിവർക്കാവശ്യം?

'അതൊന്നുമല്ല ഇനി വേണ്ടത്!' മറുപടി പറഞ്ഞത് പൊഴിയൂർ പള്ളി വികാരി ജോബിയച്ചനാണ്. 'പൊടുന്നനെ നാഥൻ നഷ്ടപ്പെട്ടു പോയ ഇരുപതു കുടുംബങ്ങൾ ഇവിടെത്തന്നെയുണ്ട്. ആ മുറിവുണങ്ങും വരെ നാമവർക്കൊപ്പം നിൽക്കണം. ആ ജീവിതങ്ങൾ നിരാശപ്പെട്ടു വീണുപോകാതെ താങ്ങി നിർത്തണം. കുറെ സാധനങ്ങളോ പണമോ നൽകി, കടമ തീർത്തു

മടങ്ങി, ഇന്നും നാളെയും കഴിയുമ്പോൾ നമ്മളെല്ലാവരും സൗകര്യപൂർവ്വം അവരെ മറക്കും. ഒരിക്കലും നികത്താനാവാത്ത നഷ്ടങ്ങളെ അതിജീവിക്കാൻ അവരെ പഠിപ്പിക്കണം. അവരെ ധൈര്യപ്പെടുത്തണം. വിവാദങ്ങൾക്കപ്പുറത്ത് മീനുളുമ്പുള്ള ജീവിതങ്ങളെ ഹൃദയത്തോടു ചേർത്തു നിർത്താൻ നമുക്കും ധൈര്യമുണ്ടാവണം!' സങ്കടം തിങ്ങിയ ആ വാക്കുകൾ പുതിയൊരു വെളിച്ചം ഉള്ളിലേക്കു പ്രസരിപ്പിക്കാൻ പോന്നവയായിരുന്നു.

കേൾക്കുന്നതല്ലേ ഈ ജലപ്പുതപ്പിന്റെ സീൽക്കാരം. നിരന്തരം മുഴങ്ങിക്കൊണ്ടിരിക്കുന്ന ആ ഇരമ്പത്തിനും മീതെ വർത്തമാനം പറഞ്ഞു പറഞ്ഞ് അവരുടെ ശബ്ദം പോലും എത്ര ഉച്ചസ്ഥായിയിലായിരിക്കുന്നു! കാറ്റിലും വെള്ളത്തിലുമലിഞ്ഞു വീശുന്ന ലവണാംശമാകട്ടെ എത്ര പണ്ടേ അവരുടെ ചങ്കിൽപ്പോലും കലർന്നിരിക്കുന്നു. അതുകൊണ്ടായിരിക്കണം തുള്ളിമറിയുന്ന ആ ജലപ്പരപ്പിനു മീതെ കെട്ടുവള്ളവും അതിനുള്ളിൽ ഉപജീവനം തേടുന്ന ശരീരങ്ങളുമുലഞ്ഞാലും അവരുടെ



കടലിൽ വലയ്ക്കു പോകുന്ന പുരുഷൻമാർ നല്ല കടുപ്പമുള്ള മനുഷ്യരാണ്. നല്ല കൈക്കരുത്തും മനക്കരുത്തുമുള്ളവർ. അത്ര പെട്ടന്നൊന്നും അവർ അന്യർക്കു വഴങ്ങുകയോ മെരുങ്ങുകയോ ഇല്ല. രാപകലില്ലാതെ കടൽക്കൈകളോടും കാറ്റലകളോടും പൊരുതി നിന്ന് മനസ്സും ശരീരവും തഴമ്പിച്ചവരാണ്. കടലിൽ പ്രകൃതിയോടു ജയിച്ചവന് കരയിൽ മനുഷ്യരോടു തോൽക്കാനാവില്ലല്ലോ! അതുകൊണ്ടു തന്നെ കാണപ്പെടുന്നിടത്തെല്ലാം ഹൃദയം കൊണ്ടെങ്കിലും അവർ വേറിട്ട ഒറ്റയാൻമാരാണ്; അതു പള്ളിയാണെങ്കിലും പാർട്ടിയാണെങ്കിലും പൊറുതി തേടുന്ന ഇടമാണെങ്കിലും. അത്തരത്തിൽ ദേശത്തിന്റെ നട്ടെല്ലായ 256 പേരാണ് തിരുവനന്തപുരത്തു നിന്നു മാത്രം കടൽമറഞ്ഞു പോയത്; എന്നുവച്ചാൽ അത്രയും കുടുംബങ്ങൾക്ക് ഇനിയൊരപ്പന്റെ തണലില്ല!

'ഓഖി'യെന്നൊരു ക്ഷണിക്കാത്ത അതിഥിക്കു മുന്നിൽ അവർ തോറ്റു പോയെന്നു കരുതിയ നമ്മളാണു വിഡ്ഢികൾ! പെറ്റു വീണപ്പോൾ മുതൽ അവർ മനസ്സ് ഉലയാതെ നിൽക്കുന്നത്. അതുകൊണ്ടായിരിക്കണം വള്ളവും വലയും വലിച്ചെറിഞ്ഞ് രക്ഷാപ്രവർത്തകർക്കൊപ്പം ആഴിയുടെ വിജനതകളിൽ നിന്ന് ചിലരെങ്കിലും തിരികെ വരാത്തത്.

കാലാവസ്ഥാ നിരീക്ഷകരുടെ മുന്നറിയിപ്പു ലഭിച്ചാൽ പോലും കടലിലേക്ക് അവർക്കു പോകാതിരിക്കാനാവില്ല. അത്രമേൽ കടൽപ്പണിയിൽ അവർക്ക് ആത്മവിശ്വാസമുണ്ട്. അന്നത്തിനായി മറ്റാരുടെ മുന്നിലും കൈ നീട്ടി അവർക്കു ശീലമില്ല. അല്ലെങ്കിലും കടലമ്മയെപ്പോലെ കണക്കില്ലാതെ അവർക്കന്നം വിളമ്പാൻ ആരാണുള്ളത്! ദുരന്തശേഷവും ഇക്കഴിഞ്ഞ ദിവസങ്ങളിൽ മുന്നറിയിപ്പുകൾ മുറയ്ക്കു ലഭിച്ചെങ്കിൽപ്പോലും ഇടയ്ക്കിടെ കടലിലേക്കു ബോട്ടുകൾ പോകുന്നുണ്ടായിരുന്നു. തെളിഞ്ഞ കാലാവസ്ഥയിൽ ഒരു ഭാഗ്യപരീക്ഷണം കണക്കെ ലഭിക്കുന്ന മുന്നറിയിപ്പുകൾ ഓർമ്മിപ്പിക്കാൻ പള്ളിമൂപ്പൻമാർ പോലും അൽപ്പം ശങ്കിക്കുന്നതും സ്വാഭാവികം!

സത്യത്തിൽ ഓഖിയായിരുന്നില്ല യഥാർത്ഥ ദുരന്തം;

ദുരന്തത്തെ മുതലെടുക്കാൻ ശ്രമിച്ചുണ്ടായ അനാവശ്യ വിവാദങ്ങളായിരുന്നു. ഓഖിക്ക് ഒന്നോ രണ്ടോ ദിവസത്തെ ആയുസ്സേ ഉണ്ടായിരുന്നുള്ളൂ. എന്നാൽ മുതലെടുപ്പും ചൂഷണങ്ങളും അനീതിയും നിർബാധം തുടരുന്ന ദേശീയ ദുരന്തങ്ങളാണ്. മീനുളുമ്പു മണക്കുന്ന കൂരകളിൽ ചെന്ന് ഒരു കരം കൊണ്ടു മൂക്കുപൊത്തി മറുകരം കൊണ്ട് അന്നം വിളമ്പുന്ന അശ്ളീലക്കാഴ്ച എങ്ങനെ മറക്കാനാണ്! ന്യായാ ന്യായങ്ങൾ നിശ്ചയിക്കുന്നത് ജനത്തിന്റെ ആവശ്യ ങ്ങളും ഭരണകൂടവുമല്ല, ചാനൽ ചർച്ചകൾ മാത്രമാണെന്നു പാവപ്പെട്ട ജനത്തിനു പറയേണ്ടി വരുന്ന അവസ്ഥ എത്ര അരാജകത്വം നിറഞ്ഞതാണ്! കണ്ണീരൊഴുകുന്ന ഫ്രെയിമുകളിൽ സ്വന്തം മുഖം ചേർത്ത സെൽഫികളാൽ മാത്രം ദുരന്തനിവാരണ ത്തിലെ പങ്കാളിത്തം രേഖപ്പെടുത്തുന്നവരെയും പിച്ചച്ചട്ടിയിൽ കയ്യിട്ടുവാരുന്നവരെയും എങ്ങനെയാണു വിശേഷിപ്പിക്കേണ്ടത്! ദുരന്തനിവാരണത്തിന്റെ പേരിൽ തീരം വല്ലാതെ മലിനമായതു പോലെ.

ഈ ദിവസങ്ങളിൽ കടപ്പുറത്തെ അന്തരീക്ഷത്തിന് വല്ലാത്ത കനമുണ്ട്. പുരുഷൻമാർ ഇനിയും മടങ്ങിയെത്തിയിട്ടില്ലാത്ത കാത്തിരിപ്പിന്റെ കൂരകളിൽ എപ്പോൾ വേണമെങ്കിലും ഒരു നിലവിളി ഉയരാം. ഒരു സുനാമി കണക്കെ തീരത്ത് ഇരമ്പിയാർക്കാൻ പോന്ന ചില തേങ്ങലുകൾ ആ മണൽഗ്രാമത്തിൽ മറഞ്ഞിരിപ്പുണ്ട്. ഒരു ജഡം കൂടി തീരത്തെത്തിയെന്ന വാർത്തയ്ക്കൊടുവിൽ അതു തന്റെ പ്രിയപ്പെട്ടവനായിരിക്കുമോ, തന്റെ മകനായിരിക്കുമോ, തന്റെ അപ്പനായിരിക്കുമോ എന്ന ഭീതിജനകമായ, ഹൃദയഭേദകമായ ആശങ്കകൾ ആ പരിസരങ്ങളിൽ ചിതറിക്കിടപ്പുണ്ട്. ഡിഎൻ എ ടെസ്റ്റിന്റെ ഫലമെത്തുമ്പോഴേക്കും പൊട്ടിച്ചിതറാൻ പാകത്തിന് ചില ഹൃദയങ്ങൾ ഊഴം കാത്തു കഴിയുന്നുണ്ട്. ഒരു മാസം കഴിഞ്ഞിട്ടും മടങ്ങിയെത്താത്തവരെ മരിച്ചവരായി കണക്കാക്കുമെന്ന് സാങ്കേതികമായി പറയുമെങ്കിലും ആ സാങ്കേതികത്വം ഉൾക്കൊള്ളാൻ പാകപ്പെടാതെ, പ്രിയപ്പെട്ടവർ തിരികെ വരുമെന്നു വിശ്വസിച്ചു കാത്തിരിക്കുന്നവരുടെ ധർമ്മസങ്കടങ്ങളും ഒരുപാടു ബാക്കിയുണ്ട്. പറഞ്ഞാലും പറഞ്ഞാലും തീരാത്ത സങ്കടങ്ങൾ തീരത്ത് വെറുതേ അലഞ്ഞു തിരിയുന്നുണ്ട്. തീരത്തുകൂടിയൊന്നു നടന്നു നോക്കൂ, നിങ്ങൾക്കു ശ്വാസം മുട്ടും!





സി.ബി.സി.ഐ അദ്ധ്യക്ഷൻ അത്യുന്നത കർദിനാൾ മാർ ബസേലിയോസ് ക്ലീമിസ് കതോലിക്കാബാവാ
അക്രമം നടന്ന സാത്നയിൽ നടത്തിയ സന്ദർശന വേളയിൽ
സെമിനാരി വിദ്യാർഥികളോടും വൈദികരോടുമൊപ്പം



സാത്നാ സന്ദർശനത്തിനു ശേഷം മാർ ക്ലീമീസ് കതോലിക്കാബാവാ
ഡൽഹിയിൽ മാധ്യമ പ്രവർത്തകരോടൊപ്പം



മാർ ക്ലീമിസ് കാതോലിക്കാബാവാ ഡൽഹിയിൽ രാഹുൽ ഗാന്ധിയെ സന്ദർശിച്ചപ്പോൾ



വിഴിഞ്ഞത്ത് ഓഖി ദുര ത്തിൽ ഉറ്റവർ നഷ്ടപ്പെട്ട കുടുംബത്തോടൊപ്പം മാർ ക്ലീമിസ് ബാവാ തിരുമേനി പ്രാർത്ഥിക്കുന്നു



# റവ. ഡോ വർക്കി ആറ്റുപുറത്ത്
## തിരുവനന്തപുരം
## മേജർ അതിരൂപതാ വികാരി ജനറാൾ

തിരുവനന്തപുരം മേജർ അതിരൂപതയുടെ വികാരിജനറലായി **റവ. ഡോ. വർക്കി ആറ്റുപുറത്തിനെ** മേജർ ആർച്ച് ബിഷപ്പ് കർദ്ദിനാൾ മാർബസേലിയോസ് ക്ലീമീസ് കാതോലിക്ക ബാവ നിയമിച്ചു. ഇന്നലെ (2-1-2018) പട്ടം സെന്റ് മേരീസ് കത്തീഡ്രലിൽ നടന്ന മേജർആർച്ചുബിഷപ്പിന്റെ നാമഹേതുക തിരുനാളിനോടനുബന്ധിച്ചുള്ള വിശുദ്ധ കുർബാന മദ്ധ്യേ കാതോലിക്കാ ബാവാ പുതിയ വികാരി ജനറാളിന്റെ നിയമനം പ്രഖ്യാപിച്ചു.

ഇപ്പോഴത്തെ വികാരി ജനറാൾമോൺ. ഡോ. മാത്യു മനക്കരക്കാവിലിനു പുറമെയാണ് പുതിയ വികാരിജനറാളിന്റെ നിയമനം.

ഇപ്പോൾ മേജർ അതിരൂപത എയ്ഡഡ് വിദ്യാലയങ്ങളുടെ കോർപ്പറേറ്റ്മാനേജരാണ്. 1985-ൽ വൈദിക പട്ടം സ്വീകരിച്ച റവ. ഡോ. വർക്കി ആറ്റുപുറത്ത് തിരുവനന്തപുരം മേജർ അതിരൂപതയിലെ വിവിധ ഇടവകകളിൽ വികാരിയുംകൊട്ടാരക്കര, ആയൂർ വൈദികജില്ലകളിലെ ജില്ലാ വികാരിയായും, കൊട്ടാരക്കരസെന്റ് മേരീസ്, പട്ടം സെന്റ് മേരീസ് എന്നീ ഹയർസെക്കൻഡറി സ്കൂളുകളുടെപ്രിൻസിപ്പാളായും സേവനമനുഷ്ഠിച്ചിട്ടുണ്ട്. നാലാഞ്ചിറ സർവ്വോദയ വിദ്യാലയ മാനേജർ, മാർ തിയോഫിലോസ് ട്രെയിനിംഗ് കോളേജ് ബർസാർ എന്നീ ചുമതലകൾ വഹിച്ചിട്ടുണ്ട്. മേജർ അതിരൂപത കൗൺസിൽ, പ്രസ്ബിറ്ററൽ കൗൺസിൽഎന്നിവയിൽ അംഗവുമാണ്.

മികച്ച അദ്ധ്യാപകർക്കുള്ള സംസ്ഥാന-ദേശീയ അവാർഡുകൾ നേടിയിട്ടുള്ള മോൺ. ഡോ. വർക്കി ആറ്റുപുറത്ത് വിദ്യാഭ്യാസ മന:ശാസ്ത്രത്തിൽ ഡോക്ടറേറ്റ് കരസ്ഥമാക്കിയിട്ടുണ്ട്.



# മലങ്കര കത്തോലിക്കാ സഭയുടെ മരിയശാസ്ത്രം



റവ. ഫാ. ഡോ. കുര്യൻ വാലുപറമ്പിൽ

## നിന്നെ പ്രസവിച്ച മറിയാമും ...

കുർബാനയിൽ ആദ്യമായി മദ്ബഹാവിരി തുറക്കപ്പെട്ടുകൊണ്ട്, അതായത്, സ്വർഗത്തിന്റെ ആദ്യതുറക്കലിൽ, പ്രത്യക്ഷനാകുന്ന മഹാപുരോഹിതനും ബലിയർപ്പകനും ബലിപീഠവും ബലിവസ്തുവും ബലിയുടെ സ്വീകർത്താവുമായ ക്രൂശിതന് ധൂപബലിയർപ്പിച്ചുകൊണ്ട് പുരോഹിതൻ "നിന്നെ പ്രസവിച്ച മറിയാമും നിനക്കു മാമോദീസാ നല്കിയ യോഹന്നാനും ഞങ്ങൾക്കുവേണ്ടി നിന്നോടപേക്ഷിക്കും. ഞങ്ങളോടു കരുണ ചെയ്യണമെ" എന്ന 'എക്ബൊ' (= ഉപസംഹാരം: തിരശീലയ്ക്കുള്ളിൽ നടത്തിക്കൊണ്ടിരുന്ന ധൂപാർപ്പണത്തിന്റെ ഉപസംഹാരം) ആലപിക്കുന്നു. ആലപിക്കുന്ന *എക്ബൊ*യുടെ ആദ്യവാക്ക് സുറിയാനി മൂലമനുസരിച്ച് 'മറിയം' ("*മറിയം ദീലേതോക്* ...") ആണ്. തൊട്ടു പിന്നാലെ 'യൂഹാനോൻ' ("നിന്നെ മാമോദീസാ മുക്കിയ യോഹന്നാനും...").  ഈ രണ്ടു നാമങ്ങൾ കൊണ്ടുള്ള, അതായത്, ഈ രണ്ടു പേരെ ഓർമിച്ചുകൊണ്ടുള്ള, കുർബാനയുടെ പരസ്യാരംഭം മലങ്കര കത്തോലിക്കാ സഭയുടെ സിറിയൻ അന്ത്യോക്യൻ കുർബാനയുടെ അനന്യമായൊരു സവിശേഷതയാണ്; കുർബാനശാസ്ത്രപരമായും രക്ഷാശാസ്ത്രപരമായും മരിയശാസ്ത്രപരമായും പ്രത്യേകം അർഥവത്തുമാണ്. ദൈവം തന്നായ ദൈവപുത്രൻ ക്രിസ്തു മനുഷ്യരുടെ ഇടമായ ഭൂമിയിൽ ആദ്യമായി ദൃശ്യമായി വെളിപ്പെട്ടത് മറിയം യേശുവിനെ പ്രസവിച്ചപ്പോളാണ് – വചനം മനുഷ്യനായവൻ മറിയമിൽനിന്നു ഭൂമിയിൽ പിറന്നപ്പോളാണ്. പരസ്യശുശ്രൂഷയ്ക്ക് ഒരുക്കമായി യേശു യോഹന്നാനിൽനിന്നു സ്നാനമേറ്റുകഴിഞ്ഞ് പ്രാർഥിച്ചുകൊണ്ടിരിക്കുമ്പോൾ അവൻ ദൈവപിതാവ് പ്രസാദിച്ച ദൈവപുത്രനും പരിശുദ്ധാത്മാവിനാൽ അഭിഷിക്തനായ മിശിഹായും ആകുന്നു എന്ന വെളിപ്പെടുത്തൽ സ്വർഗത്തിൽനിന്നു

ണ്ടായി. ഇക്കാര്യം "എല്ലാ കാര്യങ്ങളും സൂക്ഷ്മമായി പരിശോധിച്ചതിനുശേഷം" സിറിയൻ അന്ത്യോക്യക്കാരനായ ലൂക്കായും (ലൂക്കാ 3,21-22), അന്ത്യോക്യായിലെതന്നെ യഹൂദക്രിസ്ത്യാനികൾക്കുവേണ്ടി മത്തായിശ്ലീഹായും (മത്താ 2,16-17), ഇവർക്കു മുമ്പേ തെല്ലു വ്യത്യസ്തമായാണെങ്കിലും റോമായിലെ സഭയ്ക്കുവേണ്ടി മർക്കോസും (1,9-11) എഴുതിയിട്ടുണ്ട്.

കുർബാനയാഘോഷത്തിന്റെ പരസ്യമായ പ്രാരംഭത്തിലെ പ്രഥമ 'സ്വർഗംതുറവിൽ' മറിയാമിനെയും യോഹന്നാനെയും അവർ യേശുക്രിസ്തുവിൽ നിറവേറിയ രക്ഷാകരചരിത്രത്തിൽ ദൈവത്തോടു സഹകരിച്ച നിർണായകങ്ങളായ പ്രഥമ സംഭവങ്ങളെയുൾപ്പടെ അനുസ്മരിക്കുന്നു. ഈ 'സംഭവക്രമം' മലങ്കര സഭയുടെ സിറിയൻ അന്ത്യോക്യൻ കുർബാനക്രമത്തിന്റെ അതിശ്രേഷ്ഠതയുടെയും സമഗ്രതയുടെയും സാകല്യതയുടെയും സുവ്യക്തമായൊരു സൂചനയത്രേ.

മറിയമിനെ കേന്ദ്രീകരിച്ചുള്ള നമ്മുടെ വിചാരത്തിന്റെ ഈ ഘട്ടത്തിൽ, തെല്ലു വ്യതിചലിച്ച്, കുർബാനയാഘോഷത്തിന്റെ സാകല്യതയുടെ ഒരു സാക്ഷ്യം സ്മരിക്കാമെന്നു കരുതുന്നു. വിശുദ്ധ കുർബാന യേശുക്രിസ്തുവിന്റെ കാൽവറിക്കുരിശിലെ ബലിയുടെ മാത്രം ഓർമയാചരണമല്ല, അവന്റെയും നമുക്കുവേണ്ടിയുള്ള അവന്റെ സകല രക്ഷാകരവ്യാപാരങ്ങളുടെയും അവയ്ക്ക് ദൈവം സഹകരിപ്പിച്ചിട്ടുള്ള - ആദം മുതലുള്ള - സകലരെയുമുൾപ്പെടുത്തിയുള്ള ഓർമയാചരണമാണ്. ഈ വസ്തുത അപ്പവും മിശ്രിതവും കാഴ്ച വച്ചുള്ള അനുസ്മരണപ്രാർഥനയിൽ (മെല്കിസെദെക്കിന്റെ ക്രമത്തിൽ) സുവ്യക്തമത്രേ. ആ പ്രാർഥന ഇപ്രകാരമാണ്:

> ഞങ്ങളുടെ കർത്താവും ദൈവവും രക്ഷകനുമായ യേശുമിശിഹായുടെയും ഞങ്ങളെപ്രതിയുള്ള അവന്റെ സകല രക്ഷാകരപ്രവർത്തനങ്ങളുടെയും, പ്രത്യേകിച്ച്, ഈറേമാലാഖയുടെ ദൂത്, അവിടുത്തെ ശാരീരിക ജനനം, ജോർദാനിലെ മാമോദീസാ, നാല്പതു നാളിലെ ഉപവാസം, രക്ഷാകരമായ പീഡാനുഭവം, കുരിശാരോഹണം, ജീവദായകമായ മരണം, സംപൂജ്യമായ കബറടക്കം, സ്തുത്യർഹമായ ഉത്ഥാനം, സ്വർഗാരോഹണം, പിതാവായ ദൈവത്തിന്റെ വലതുഭാഗത്തിരുപ്പ്, എന്നിവ ഓർമിക്കപ്പെടുന്ന ഈ സമയത്ത് ഞങ്ങളുടെ മുമ്പിൽ വയ്ക്കപ്പെട്ടിരിക്കുന്ന ഈ സ്തോത്രബലി മുഖാന്തരം ഞങ്ങളുടെ പിതാവായ ആദാമിനെയും മാതാവായ ഹവ്വായെയും ദൈവമാതാവായ വിശുദ്ധ മറിയാമിനെയും ദീർഘദർശിമാരെയും ശ്ലീഹന്മാരെയും പ്രസംഗകരെയും ഏവൻഗേലിസ്ഥന്മാരെയും രക്തസാക്ഷികളെയും വിശ്വാസസാക്ഷികളെയും നീതിജ്ഞരെയും പുരോഹിതന്മാരെയും വിശുദ്ധ പിതാക്കന്മാരെയും സത്യ ഇടയന്മാരെയും സത്യവിശ്വാസികളായ പ്രബോധകരെയും ഏകാന്തവാസികളെയും സന്യസ്തരെയും ഞങ്ങളോടൊത്തായിരുന്നു പ്രാർഥിക്കുന്നവരെയും ആദാമും ഹവ്വായും മുതൽ ഇന്നോളം അവിടുത്തെ പ്രസാദിപ്പിച്ചിട്ടുള്ള സകലരെയും ഞങ്ങൾ ഓർമിക്കുന്നു.
>
> വീണ്ടും, സത്യവചനം ഞങ്ങളെ ശരിയായി പഠിപ്പിച്ചിട്ടുള്ള ഞങ്ങളുടെ (മാതാ)പിതാക്കന്മാരെയും സഹോദരങ്ങളെയും ഗുരുഭൂതരെയും ഞങ്ങളുടെ പരേതരായ സകല വിശ്വാസികളെയും, പ്രത്യേകിച്ച്, ഞങ്ങളുടെ ചാർച്ചക്കാരെയും, ഞങ്ങളോടു ബന്ധമുള്ള സകലരെയും, ഈ സ്ഥാനത്തിന്റെ നിർമാണത്തിലും നിലനില്പിനും സഹകരിച്ചിട്ടുള്ളവരെയും സഹകരിക്കുന്നവരെയും, വാക്കാലോ പ്രവൃത്തിയാലോ അല്പമായോ അധികമായോ ഞങ്ങളോടൊത്തു സഹകരിക്കുന്നവരെയും, വിശേഷിച്ച്, ഈ കുർബാന ആരെപ്രതി അർപ്പിക്കപ്പെടുന്നുവോ അയാളെയും/അവരെയും ഞങ്ങൾ ഓർമിക്കുന്നു.

ഈ അനുസ്മരണപ്രാർഥനയിൽ നമ്മുടെ കർത്താവിന്റെ പുനരാഗമനം പ്രത്യേകം ഉൾപ്പെടുത്തിയിട്ടില്ല. എന്നാൽ, തത്സംബന്ധിയായ പ്രാർഥനയും സൂചനാപരമായ കർമവും (കുർബാനയ്ക്ക് ഉപയോഗിക്കുന്ന സ്പൂൺ കുർബാനവസ്തുക്കളുടെ ഇടത്തുവശത്തുനിന്ന് വലത്തേക്കു മാറ്റിവയ്ക്കുന്നത്) കുർബാനവസ്തുക്കളെ പ്രത്യേകം ഉദ്ദേശിച്ചുള്ള സ്ഥാപനവിവരണത്തിനു തൊട്ടുപിന്നാലെ യുണ്ട്. കുർബാനയാഘോഷം യേശുക്രിസ്തുവഴി ദൈവം പൂർത്തിയാക്കിയ രക്ഷാ(കര)ചരിത്രത്തിന്റെ സമ്പൂർണമായൊരു കൗദാശികമായ - അടയാളങ്ങളിലും പ്രതീകങ്ങളിലുമുള്ള - പുനരാവിഷ്കരണമത്രേ. അതിൽ ക്രൈസ്തവരുടെ ഏറ്റവും വലിയ പ്രത്യാശയായ നമ്മുടെ കർത്താവിന്റെ മഹത്വപൂർണമായ പുനരാഗമനവും അനുസ്മരിക്കപ്പെടുന്നുണ്ട്. ചുരുക്കത്തിൽ, കുർബാനയെന്ന ഓർമിക്കലിൽ ആദം മുതൽ നമ്മുടെ കർത്താവും രക്ഷകനുമായ യേശുക്രിസ്തുവിന്റെ പുനരാഗമനമുൾപ്പടെ 'ഓർമിക്ക'പ്പെടുന്നു. ആദമിനെയുമുൾപ്പെടുത്തിയുള്ള ഈ സാകല്യത അന്ത്യോക്യൻ സുറിയാനി കുർബാനക്രമത്തിന്റെ ഒരു സവിശേഷതയത്രേ.

അന്ത്യോക്യൻ-മലങ്കര സുറിയാനി കുർബാനയനുഷ്ഠാനത്തെക്കുറിച്ച് സാകല്യതയെന്നോ സമഗ്രതയെന്നോ പറയുമ്പോൾ ഉദ്ദേശിക്കുന്നത് കുർബാനയിൽ ആഘോഷിക്കപ്പെടുന്ന മിശിഹാനുസ്മരണയുടെ, മേലുദ്ധരിച്ചിട്ടുള്ള സുദീർഘമായ പ്രാർഥനയിൽ അനുസ്മരിക്കുന്ന സംഭവങ്ങളുടെയും വ്യക്തികളുടെയും, സാർവത്രികമായ ഓർമിക്കൽ മാത്രമല്ല ഉള്ളടങ്ങിയിട്ടുള്ളത് എന്നോർക്കണം. കുർബാനയുടെ സമൂർത്തതയ്ക്കും മാംസ/മനുഷ്യബദ്ധതയ്ക്കും (ശാരീരികതയ്ക്കും) കൗദാശികതയ്ക്കും നല്കപ്പെട്ടിട്ടുള്ള അതിശ്രദ്ധേയമായ ഊന്നൽകൂടിയുണ്ട് എന്നുമോർക്കണം. ഉദ്ധൃതപ്രാർഥനയിലെ പ്രഥമസ്മരണ ക്രിസ്തുസംഭവങ്ങളാണല്ലോ. അത് "പ്രത്യേകിച്ച്" ആരംഭിക്കുന്നത് "ഈറേമാലാഖയുടെ ദൂത്" - മലങ്കരസഭാഭാഷയിൽ 'വചനിപ്പ്' - തൊട്ടാണ്.

ആദിയിലേ ദൈവത്തോടുകൂടിയായിരുന്നവനും ദൈവമായിരുന്നവനുമായ വചനം 'മാംസം' (ഗ്രീക്ക്: *സാർക്സ്*) എടുത്ത 'വചനിപ്പിൽ' ദൈവമായിരുന്നുകൊണ്ടുതന്നെ ശാരീരികതയും (മനുഷ്യത്വവും) സമൂർത്തതയും ദ്രവ്യത്വവും കൗദാശികതയും കൈവരിച്ചു. രക്ഷാകരമായ ഈ 'അനന്യ മഹാസംഭവ'ത്തിന് ദൈവം "സഹകാരിണി" - Co-operatorix (പന്ത്രണ്ടാം പിയൂസ് പാപ്പാ, *മൂണിഫചേസിമൂസ് ദേവൂസ്: അത്യുദാരനായ ദൈവം*, റോമാ, 1950, നമ്പർ 40) ആക്കിയത് കർത്തൃദാസി മറിയമിനെയത്രേ. സഹകാരിണി എന്ന വാക്കിന് സഹപ്രവർത്തക എന്നേ അർഥമുള്ളു. അതിന്റെ വ്യംഗ്യം പൗലോസ് പലപ്പോഴും ദൈവത്തിന്റെ / ക്രിസ്തുവിന്റെ കൂട്ടുവേലക്കാർ / സഹപ്രവർത്തകർ (*സ്യുനെർഗൊസ്*) എന്ന് തന്നെയും സഹപ്രവർത്തകരെയും അവതരിപ്പിക്കുന്നതിൽ മനസ്സിലാക്കാം. ദൈവത്തോടും ക്രിസ്തുവിനോടുമുള്ള കന്യകമറിയാമിന്റെ സഹപ്രവർത്തനം അനന്യമാണെന്നത് പ്രത്യേകതയാണ്. മറിയാമിൽനിന്നാണ് ദൈവപുത്രൻ മനുഷ്യത്വമെടുത്തത്. അങ്ങനെ, ദൈവപുത്രനായ ക്രിസ്തു മനുഷ്യവംശത്തിനുള്ള ദൈവത്തിന്റെ കൂദാശയായി (രണ്ടാം വത്തിക്കാൻ കൗൺസിൽ,). മനുഷ്യനായിത്തീർന്ന അവനിൽ വിശ്വാസികൾക്ക് പരിശുദ്ധാത്മനിറവാൽ ദൈവത്തെ ദർശിക്കാം. അവനോടു ബന്ധപ്പെട്ടു ദൈവത്തോടു ബന്ധപ്പെടാം.

കുർബാനയപ്പത്തിന്റെ ക്രിസ്തുശാരീരികതയ്ക്കും സമൂർത്തതയ്ക്കും ദ്രവ്യത്വത്തിനും കൗദാശികതയ്ക്കും നിമിത്തമായത് ദൈവംതന്നായ ദൈവപുതൻ വചനം മറിയാമിൽനിന്ന് എടുത്ത മാംസമാണ്, മനുഷ്യത്വമാണ്. ദൈവപുത്രന്റെ മനുഷ്യനായിത്തീരലിനെക്കുറിച്ച് വിശുദ്ധ ഇരെനെയൂസിന്റെ അംബ്രോസിന്റെയും വാക്കുകളാധാരമാക്കി E. Druwe, *La Meditation Universelle de Marie, Maria*, t.I.Paris, 1949, p.483ൽ എഴുതിയിട്ടുള്ളതുപോലെ, ദൈവപുത്രൻ മറിയാമിൽനിന്നെടുത്ത ശരീരമാണ് *ഹോസ്റ്റ്* - കുർബാനയപ്പം - ആയത്. പൂർണദൈവമായിരുന്നുകൊണ്ടുതന്നെ പൂർണമനുഷ്യനുമായിത്തീർന്ന യേശുക്രിസ്തു ലോകത്തിന് ആദ്യമായി ദൃശ്യനായത്, മുകളിൽ നാം ഓർമിച്ചതുപോലെ, മറിയം അവനെ പ്രസവിച്ചപ്പോളാണ്. അത് അവൾ "സ്വർഗത്തിൽനിന്നിറങ്ങിയ അപ്പത്തിന്നുടമസ്ഥ"യെന്ന (*ശ്ഹീമൊ നമസ്കാരം*, ബുധൻ സന്ധ്യ, *കോലൊ*) വെളിപ്പെടുത്തലുമായിരുന്നു. "നിന്നെ പ്രസവിച്ച മറിയാം" പാടിക്കൊണ്ട് കുർബാനയാഘോഷത്തിന്റെ തുറന്ന ഭാഗത്തിന്റെ ആരംഭം കുറിച്ചിരിക്കുന്നതിന്റെ രക്ഷാചരിത്രപരമായ യുക്തി ലൂക്കായുടെ ഇരുവാല്യരചനയെ നിബന്ധിച്ചിട്ടുള്ളതു തന്നാണെന്നും ഓർമിക്കാവുന്നതാണ്.

### മറിയം 'സഹരക്ഷക'?

ദൈവമാതാവായ മറിയം മനുഷ്യരിൽ മറ്റാരെക്കുറിച്ചും പറയാൻ സാധിക്കാത്ത വിധം രക്ഷകനായ യേശുവിനോട് വീണ്ടെടുപ്പുപ്രവർത്തനത്തിൽ സഹകരിച്ചവളാണ്. അതിനാൽ, അവളെ 'co-redeptorix', 'സഹരക്ഷക' എന്ന് ഒരു വിശ്വാസസത്യമായി സഭ ഔദ്യോഗികമായി പ്രഖ്യാപിക്കണമെന്ന താത്പര്യം ശക്തമായി മാർപ്പാപ്പാമാരുടെ മുമ്പിൽ അവതരിപ്പിക്കപ്പെട്ടിട്ടുണ്ട്. രണ്ടാം വത്തിക്കാൻ കൗൺസിലിന്റെ സന്ദർഭത്തിൽ റോമിലെ മരിയൻ കമ്മീഷൻതന്നെ മാർപാപ്പായോട് അഭ്യർഥിച്ചു. കൗൺസിൽ വിഷയം ചർച്ച ചെയ്ത് വോട്ടിംഗില്ലാതെ തന്നെ വേണ്ടെന്നു തീരുമാനിച്ചു. (വോട്ടിംഗ് ഉണ്ടായിരുന്നെന്നും രണ്ടായിരത്തോളം പിതാക്കന്മാരിൽനിന്ന് 40 വോട്ടേ ലഭിച്ചുള്ളുവെന്ന ഒരു ന്യൂസും ഉണ്ടായിരുന്നു). രണ്ടാം വത്തിക്കാൻ കൗൺസിലിനു ശേഷവും ഇപ്പോഴും 'co-redeptorix' ('സഹരക്ഷക') പ്രഖ്യാപനത്തിനുവേണ്ടിയുള്ള മുറവിളി തുടരുന്നുണ്ട്. ഏറ്റവും മുൻതൂക്കമുള്ള തടസ്സം വത്തിക്കാന്റെ സഭൈക്യ(എക്യുമേനിക്കൽ) പരിഗണനകളാണ്. സഭൈക്യത്തിനുള്ള പാതയിൽ പുതിയൊരു പ്രതിസന്ധി പണിതുവയ്ക്കേണ്ടെന്ന പരിണതപ്രജ്ഞമായ വിചാരം. യഹൂദ, മുസ്ലീം മതങ്ങളോടുള്ള സംവാദങ്ങളിലും പുതിയ പ്രശ്നങ്ങൾക്കു സാധ്യതയേറും. ഇതുവരെ കത്തോലിക്കാ സഭ ദൈവമാതാവായ പരിശുദ്ധ മറിയാമിനെ 'സഹരക്ഷക'യെന്നു വിളിച്ചു വണങ്ങാമെന്ന് ഔദ്യോഗികമായി പ്രഖ്യാപിച്ചിട്ടില്ല. മറിയം സഭയുടെ പ്രതിരൂപവും (type) പ്രഥമ അംഗവുമാണെന്ന് രണ്ടാം വത്തിക്കാൻ കൗൺസിൽ *തിരുസഭ* എന്ന ഡോഗ്മാറ്റിക് കോൺസ്റ്റിറ്റ്യൂഷനിൽ പ്രബോധിപ്പിക്കുന്നുണ്ട്.

വിശുദ്ധ ബൈബിളിന്റെ അടിസ്ഥാനത്തിലുള്ള ഈ ലേഖകന്റെ നിരീക്ഷണം ഇപ്രകാരമാണ്. '*കോ-റിഡെമ്പ്ട്രിക്സ്*' എന്ന അഭിധാനം ബൈബിൾ ആസ്പദമാക്കി വിചാരം ചെയ്താൽ, അത് ദൈവമാതാവായ പരിശുദ്ധ മറിയാമിനെക്കുറിച്ചു വേണോ എന്ന് ചോദിച്ചുപോകും. അടിസ്ഥാനങ്ങളുണ്ട്. (1) '*റെഡീമെർ*' എന്ന അഭിധാനത്തിന്റെ അർഥം 'വീണ്ടെടുപ്പുകാരൻ' എന്നത്രേ. 'രക്ഷകൻ' എന്നതിന്റെ ആംഗലേയ പദം - സകലർക്കുമറിയാം - '*സേവിയർ*' (Saviour). *റിഡംപ്ട്രിക്സ്* '*റെഡീമെർ*'ന്റെ സ്ത്രീലിംഗമാണല്ലോ; അർഥം വീണ്ടെടുപ്പുകാരി. (2) 'വീണ്ടെടുപ്പുകാരൻ' ('*റെഡീമെർ*')എന്ന അഭിധാനം ബൈബിളിന്റെ ഹീബ്രു പഴയ നിയമത്തിൽ ഇസ്രായേലിന്റെ വീണ്ടെടുപ്പുകാരനായ ദൈവത്തിന് നല്കിയിട്ടുണ്ട്. തങ്ങളുടെ സമകാലസ്ഥല സാഹചര്യങ്ങളിലെ ഇതര മതങ്ങളിൽ മിക്ക ദൈവങ്ങൾക്കും 'ദൈവാധിദൈവത്തിനും' സഹധർമിണികളായ ദേവതകളുമുണ്ടായിരുന്നപ്പോൾ ഇസ്രായേൽജനം ആ മാതൃക അനുകരിച്ചില്ല. പുതിയ നിയമത്തിൽ '*റെഡീമെർ*' ('വീണ്ടെടുപ്പുകാരൻ') എന്ന അഭിധാനം ഒരിക്കൽപ്പോലും യേശുക്രിസ്തുവിനെക്കുറിച്ചു പ്രയോഗിച്ചിട്ടില്ല. അതേ സമയം അവൻ 'വീണ്ടെടുത്തു' (redeemed) എന്ന ക്രിയാരൂപം പൗലോസ് ഉപയോഗിച്ചിട്ടുണ്ട് (ഗലാ 3,15; 4,13). ഇത് സൂചിപ്പിക്കുന്നത് 'റെഡീമെർ' (വീണ്ടുപ്പുകാരൻ) എന്ന അഭിധാനത്തിന് ഒരു അനന്യത പുതിയനിയമഗ്രന്ഥരചയിതാക്കന്മാർ കല്പിച്ചിരുന്നു എന്നാണാണ്. പരിശുദ്ധാത്മനിവേശിതരായ തിരുഗ്രന്ഥരചയിതാക്കന്മാരാരും യേശുക്രിസ്തുവിനു പ്രയോഗിക്കാത്ത ഒരു അഭിധാനത്തിന്റെ സ്ത്രീലിംഗരൂപമാണ് അവന്റെ അമ്മയെക്കുറിച്ചു പ്രയോഗിക്കണമെന്ന ആവശ്യത്തിൽ അന്തർഭവിച്ചിട്ടുള്ളത്.

സഭാപിതാക്കന്മാരിൽ പലരും മറിയം യേശുക്രിസ്തു മുഖാന്തരമുള്ള ദൈവത്തിന്റെയും യേശുക്രിസ്തുവിന്റെതന്നെയും വീണ്ടെടുപ്പുപ്രവർത്തനത്തിൽ (*റെഡെമ്പറ്റീവ് വർക്ക്*) സഹകരിച്ചെന്ന വസ്തുത അതിന്റെ പ്രാധാന്യത്തോടെ ആവർത്തിക്കുന്നുണ്ട്. എങ്കിലും അവരും അവൾക്ക് 'Co-redemptrix' ('സഹവീണ്ടെടുപ്പുകാരി') എന്നോ 'സഹരക്ഷക' എന്നോ അഭിധാനങ്ങൾ പ്രയോഗിച്ചിട്ടില്ല. ഇക്കാര്യത്തിൽ തിരുഗ്രന്ഥരചയിതാക്കന്മാർ, സഭാപിതാക്കന്മാർ, 20-ാം സഹസ്രാബ്ദത്തിന്റെ മൂന്നാം ഭാഗം വരെയുമുള്ള ദൈവജനം എന്നിവരുടെ വിവേകംതന്നെ നമുക്കും കരണീയം. പഴയ നിയമത്തിന്റെയോ പുതിയ നിയമത്തിന്റെയോ സഭാപിതാക്കന്മാരുടെയോ രചനാകാലങ്ങളിലെ ദൈവജനത്തിന്റെ മതപരമായ സ്ഥലകാലസാഹചര്യങ്ങളിൽനിന്നു വ്യത്യസ്തമല്ലല്ലോ ഇന്നത്തെ ക്രൈസ്തവരുടേതും. ജപമാലയിലുള്ള അഭിധാനങ്ങൾ ചേർക്കപ്പെട്ട കാല,സമയങ്ങളേതിനെക്കാൾ ദൈവശാസ്ത്രപരമായും എക്യുമേനിക്കലായും ജാഗരൂകമാണ് ഇന്ന് കത്തോലിക്കാസഭാകേന്ദ്രം. അതേ പാത പിന്തുടരുന്നതാണ് വ്യക്തിഗത സഭകൾക്കും പ്രാദേശികസഭകൾക്കും അവയുടെ വിശ്വാസപ്രബോധകർക്കും ചിതം. മരിയഭക്തിവികാരങ്ങൾ ഉത്തേജിപ്പിക്കുമ്പോലെ വായ്ത്താരിയും കൈകാര്യവും ചെയ്യേണ്ടതല്ല 'കോ-റിഡെമ്പ്ട്രിക്സ്' - 'സഹരക്ഷക' അഭിധാനങ്ങൾ.

സീറോ-മലബാർ സഭയുടെ ഇപ്പോഴത്തെ കാനോന നമസ്കാരത്തിൽ 'സഹരക്ഷക'യെന്ന് മാതാവിനെക്കുറിച്ചുണ്ടല്ലോ എന്ന ന്യായവത്കരണം മറ്റേതെങ്കിലും പൗരസ്ത്യസുറിയാനിസഭയ്ക്കുള്ളതായി അറിവില്ല. മറ്റു പൗരസ്ത്യ സഭകളോ കിഴക്കൻ (ഗ്രീക്ക് പാരമ്പര്യ) സഭകളോ പുതുതായി ചേർത്തതായും അറിഞ്ഞിട്ടില്ല. സീറോ-മലബാർ സഭ പരിശുദ്ധ മറിയാമിനെ 'സഹരക്ഷക'യെന്ന് ഔദ്യോഗികമായി പ്രഖ്യാപിച്ചതായും ഈ ലേഖകന് അറിവില്ല. ആ സഭയുടെ ഇപ്പോഴത്തെ കാനോന നമസ്കാരത്തിലെ പരാമൃഷ്ടപുതുമ ആ സഭയുടെപോലും വിശ്വാസ,ആരാധനാപാരമ്പര്യത്തിന്റേതല്ല. 1990കളിലോമറ്റോ കൂട്ടിച്ചേർക്കപ്പെട്ടതാണ്. കൂട്ടിച്ചേർക്കലിന്റെ ആധികാരകതയും ശരിതെറ്റുകളുമൊന്നും മലങ്കരസഭയുടെ വിഷയമല്ലല്ലോ.

അശരീരിയായിരുന്ന ദൈവപുത്രന്റെ ശാരീരികത മറിയാമിൽനിന്ന്

നമുക്ക് ക്രിസ്തുവിന്റെ കൗദാശികതയ്ക്കും അതിന്റെ അടിസ്ഥാനത്തിൽ വിശുദ്ധ കുർബാനയിലെ മരിയസ്മരണയിലേക്കും തിരിച്ചു വരാം: ക്രിസ്തു ദൈവത്തിന്റെ കൂദാശയായതിനാൽ മൗലിക/ഉറവിടകൂദാശയാണ് (Ur-Sacramentum). അവൻ കൗദാശികത കൈവരിച്ചെന്നു പറഞ്ഞാൽ, അടയാളങ്ങളാൽ അടയാളപ്പെടുത്തപ്പെട്ടും പ്രതീകങ്ങളിൽ സന്നിഹിതനായിരുന്നുകൊണ്ടും പൂർണദൈവവും പൂർണമനുഷ്യനുമായ ഉത്ഥിതനായ യേശുക്രിസ്തു, അവൻ മുഖാന്തരമുള്ള രക്ഷാകരകൃപ, വിശ്വാസികൾക്കു സംലഭ്യനാകുന്ന - അനുഭവവേദ്യനാകുന്ന - 'രഹസ്യം' ആയിത്തീർ ന്നെന്ന്. അതിനാലാണ് പൗരസ്ത്യ, സുറിയാനി സഭകൾ കുർബാനയെ മഹാരഹസ്യം എന്നും കൂദാശകളെ 'രഹസ്യങ്ങൾ' എന്നും വിളിക്കുന്നത്. മനുഷ്യനായ മിശിഹായാണ് അപരിമേയനായ ദൈവത്തിന്റെ 'നിരന്തരപ്രതീകം' എന്നും, ഇത് സഭ സമയ, കാല, സ്ഥലങ്ങളിൽ സംവഹിക്കുന്നു എന്നും 20-ാം നൂറ്റാണ്ടിലെ പ്രസിദ്ധനായൊരു പാശ്ചാത്യ ദൈവശാസ്ത്രജ്ഞൻ കാൾ റാണർ പറഞ്ഞിട്ടുള്ളതും സാന്ദർഭികമായി സ്മരിക്കാം. 'മനുഷ്യനായ മിശിഹാ' എന്ന് ക്രൈസ്തവരക്ഷാശാസ്ത്രപരമായി പറയുന്നതിൽ പ്രഥമമായി യേശുവിന്റെ സഹന,മരണ,പരാജയങ്ങളിൽ ദൈവമഹത്ത്വം വെളിപ്പെട്ടെന്നും, പ്രപഞ്ചത്തിനു രക്ഷ സംലഭ്യമായെന്നുമുണ്ട്. ഒപ്പം, അസമാന സവിശേഷമായി, കന്യകമറിയവും പിന്നെ മനുഷ്യകുലവും ഉൾപ്പെടുന്നുണ്ട്. അസമാന പ്രത്യേകതയെന്ന് മറിയമിനോടു ബന്ധപ്പെടുത്തി പറയുന്നതനടിസ്ഥാനം ചരിത്രത്തിലെ, നസറത്തിലെ, ഒരു കന്യകയായ അവളിൽനിന്നാണ് ദൈവപുത്രനും കർത്താവും രക്ഷകനുമായ മിശിഹാ മനുഷ്യത്വമെടുത്തത് എന്ന സത്യംതന്നെ. യേശുക്രിസ്തു അപ്പം തന്റെ ശിഷ്യർക്കു തിന്നാനുള്ള തന്റെ ശരീരമായി നല്കി. ശരീരം എന്ന പദം വ്യക്തിയെയും സൂചിപ്പിക്കുന്നതത്രേ. എന്നെ എന്നാണ് എന്റെ ശരീരം എന്നു പറയുന്നതിർഥം. ഈ ശരീരം ക്രിസ്തു എടുത്തത് കന്യകമറിയാമിൽനിന്നാണ്. ഏതത്കാര്യത്തിലുള്ള വിശുദ്ധ ഇരെനെയൂസിന്റെയും അംബ്രോസിന്റെയും സമാനവാക്കുകളെ വ്യാഖ്യാനിച്ചുകൊണ്ട് ഇ. ഡ്രുവെ *മരിയ* എന്ന പ്രസിദ്ധീകരണത്തിൽ (പാരീസ്,1949, പേജ് 483) എഴുതുന്നു: "വചനം മറിയാമിൽനിന്നു സ്വീകരിക്കുന്ന മാംസം തന്നാണ് മനുഷ്യവംശം അവന്റെ ബലിയ്ക്കു നല്കുന്ന ബലിയപ്പം (ഹോസ്റ്റ്)." മലങ്കരസഭയ്ക്കു ലഭിച്ചിട്ടുള്ള ജ്ഞാനപ്രകാരം മറിയം വചനിപ്പിൽ സ്വീകരിച്ച സ്വർഗീയ പിതാവിന്റെ ആദ്യജാതനെ അവൾ തന്റെ ആദ്യജാതനായി പ്രസവിച്ചു. അവനെ കുർബാനയിൽ പുരോഹിതൻ ആദ്യജാതനായി സ്വർഗീയ പിതാവിന്റെ ആദ്യജാതന് കാഴ്ചവയ്ക്കുന്നു.

ഉത്ഥാനാനന്തര കാലത്തിൽ മനുഷ്യർക്ക് കർത്താവും ദൈവവും രക്ഷകനുമായ മിശിഹാവഴി ദൈവത്തോടു ബന്ധപ്പെടാനും ഐക്യപ്പെടാനും - രക്ഷ പ്രാപിക്കാൻ - ഉത്ഥിതമിശിഹായുടെ കൗദാശിക സാന്നിധ്യമുള്ള അപ്പത്തിന്റെ (കുർബാനയുടെ) സമൂർത്തതയും ശാരീരികതയും സ്വീകരിക്കേണ്ടതുണ്ട്. അതിന്റെ ഭാഗമായി കുർബാനയുടെ ആരംഭശുശ്രൂഷകളിലും തുടർന്നുള്ള ഭാഗങ്ങളിലും കുർബാനസ്വീകരണത്തിനു തൊട്ടു മുമ്പും മലങ്കരസുറിയാനി കത്തോലിക്കാസഭ ദൈവമാതാവായ പരിശുദ്ധ കന്യക മറിയമിനെ അനുസ്മരിക്കുകയും അവളുടെ പ്രാർഥന യാചിക്കുകയും ചെയ്യുന്നു.

*തുടരും*

# "യാക്കോബിന്റെ വഴി"

## തീർത്ഥാടനക്കുറിപ്പുകൾ (3)



റവ. ഫാ. മാത്യു ചാർത്താക്കുഴിയിൽ



സാന്റിയാഗോ തീർത്ഥാടനത്തിനായി നടത്തിയ ആത്മീയ ഒരുക്കത്തെക്കുറിച്ചാണ് കഴിഞ്ഞ ലക്കത്തിൽ വിവരിച്ചത്. തീർത്ഥാടനത്തിൽ നിന്നും ഉരുവാകുന്ന സത്ഫലങ്ങൾ ആത്മീയ ഒരുക്കത്തിന്റെ അനന്തരഫലമാണെന്നാണ് എന്റെ അനുഭവം. എന്നാൽ 800 കിലോമീറ്റർ നീളുന്ന തീർത്ഥാടനയാത്ര ശാരീരികമായി ഏറെ പ്രയാസം നിറഞ്ഞതാണ്. നല്ല ഒരുക്കത്തോടെ അതിനു പുറപ്പെടുക എന്നതല്ലാതെ ഇതിനു കുറുക്കുവഴികൾ ഒന്നും തന്നെയില്ല. ഈ ലക്കത്തിൽ ശാരീരിക തയ്യാറെടുപ്പിനെക്കുറിച്ചും, കൈയിൽ അത്യാവശ്യം കരുതേണ്ട സാധന സാമഗ്രഹികളെക്കുറിച്ചും, താമസസ്ഥലം, ഭക്ഷണം, തീർത്ഥാടകന്റെ ഒരു സാധാരണ ദിവസം എന്നീ കാര്യങ്ങളെക്കുറിച്ചുമുള്ള ചുരുങ്ങിയ വിവരണം നല്കാനാണ് ഉദ്ദേശിക്കുന്നത്.

### ശാരീരിക പരിശീലനം

രണ്ടു പ്രാവശ്യവും തീർത്ഥാടനത്തിനായി ഇറങ്ങിത്തിരിക്കുന്നതിനു മുമ്പായി അതിനുവേണ്ടുന്ന ശാരീരിക ഒരുക്കം നടത്തുന്നതിനു ഞാൻ ശ്രദ്ധിച്ചിരുന്നു. എന്നാൽ എന്റെ തയ്യാറെടുപ്പുകൾ എല്ലാം തന്നെ അപര്യാപ്തമായിരുന്നുവെന്ന് യാത്ര തുടങ്ങി അധികം താമസിയാതെ ഞാൻ തിരിച്ചറിഞ്ഞു. ആദ്യയാത്രയുടെ രണ്ടാം ദിവസം കണ്ടുമുട്ടിയ പാട്രിക് എന്ന അയർലണ്ടുകാരൻ മറിഞ്ഞു വീണു കയ്യൊടിഞ്ഞു യാത്ര അവസാനിപ്പിച്ചതിന്റെ കഥ എന്നോടു പറഞ്ഞു. കഴിഞ്ഞ പ്രാവശ്യം അവസാനിപ്പിച്ചിടത്തു നിന്നും വീണ്ടും സാന്റിയാഗോ ലക്ഷ്യമാക്കി അദ്ദേഹം യാത്ര ആരംഭിച്ചിരിക്കുകയാണ്. അതുപോലെ രണ്ടാം തീർത്ഥാടനത്തിന്റെ ആദ്യ ദിവസം കണ്ടുമുട്ടിയ സ്പാനിഷ്കാരായ രണ്ടു ചെറുപ്പക്കാർ ശക്തമായ മഴയിൽ തങ്ങളുടെ യാത്ര അവസാനിപ്പിച്ചു തിരിച്ചുപോയി. മൂന്നു തീർത്ഥാടനങ്ങൾ വിജയകരമായി നടത്തി നാലാം തീർത്ഥാടനത്തിനായി ഊർജ്ജസ്വലതയോടെ നടക്കുന്ന 72 വയസ്സുള്ള ജപ്പാൻകാരനായ അകിഗികോയെയും കണ്ടുമുട്ടാനും ഒരു ദിവസം ഒന്നിച്ചുനടക്കാനും എനിക്കു ഭാഗ്യം ലഭിച്ചു. ഇങ്ങനെയുള്ള അനുഭവ കഥകൾ പിന്നീടു വിവരിക്കുന്നതാണ്.

എന്റെ തീർത്ഥാടനത്തിന്റെ പരമമായ ലക്ഷ്യം ആത്മീയ ഉന്നതി ആയിരുന്നതിനാൽ അതിനെക്കുറിച്ചു വിവരിക്കുമ്പോൾ ആത്മപ്രശംസയുടെ അംശങ്ങൾ കടന്നുവരുന്നത് അപകടമാണെന്ന് അറിയാം. അതിനാൽ അതും ഒരു "സഹന"മായി ഏറ്റെടുത്ത് യാഥാർത്ഥ്യബോധത്തോടെ കാര്യങ്ങൾ പറയാൻ പരിശ്രമിക്കാം. ഇങ്ങനെയുള്ള തീർത്ഥാടനം നടത്തുന്ന എല്ലാവരും ചെയ്യുന്ന



കാര്യങ്ങൾ തന്നെയാണ് ഞാനും ചെയ്തത്. അതുപോലെ തന്നെ ഇനിയും തീർത്ഥാടനം നടത്താൻ താത്പര്യപ്പെടുന്നവർക്കും, അതിനു സാധിക്കാത്തവർക്കും ഒരു ആത്മീയ പ്രചോദനം നൽകാനും ഈ വിവരണത്തിലൂടെ ഉദ്ദേശിക്കുന്നു.

കുറഞ്ഞത് രണ്ട് മാസം മുൻപെങ്കിലും ശാരീരിക പരിശീലനം ആരംഭിച്ചിരിക്കണമെന്നാണ് തീർത്ഥാടനത്തെ കുറിച്ചുള്ള പല ബുക്കുകളിലും നിർദ്ദേശിച്ചിരിക്കുന്നത്. റോമിലെ പഠനകാലത്ത് തീർത്ഥാടന ഒരുക്കത്തിനായി എല്ലായിടത്തും നടന്നുപോകാൻ ഞാൻ ശ്രദ്ധിച്ചു. 10 കിലോമീറ്റർ ദൂരത്തേയ്ക്കുള്ള യാത്രയിൽ പൊതുവാഹനങ്ങൾ ഒഴുവാക്കാനും തുടങ്ങി. അതുകൊണ്ട് എത്തേണ്ട സ്ഥലങ്ങളിൽ എത്തിച്ചേരാൻ കൂടുതൽ സമയം എടുത്തുവെങ്കിലും അതിൽ നിന്ന് മറ്റു വലിയ പ്രയോജനങ്ങളുണ്ടായി. ചില ദിവസങ്ങളിൽ 10 കിലോ ഭാരവും പുറത്തു വഹിച്ചുകൊണ്ടായിരുന്നു എന്റെ നടത്തം. ഒരുക്കങ്ങൾ നടത്തിയെങ്കിലും യാത്രയുടെ ആദ്യ ആഴ്ച കഠിനമെന്നു തന്നെ പറയേണ്ടു. ആരെങ്കിലും ഞാൻ യാത്രയ്ക്ക് എപ്പോഴാണ് ശരിയായി ഒരുങ്ങിയതെന്നു ചോദിച്ചാൽ എന്റെ ഉത്തരം യാത്ര അവസാനിച്ച ദിവസം എന്നായിരിക്കും.

പണ്ടുകാലത്തു ലക്ഷകണക്കിനു തീർത്ഥാടകർ ഈ കുന്നും, മലയും, പുഴയും ഇന്നത്തെ സൗകര്യങ്ങളൊന്നും ഇല്ലാതിരുന്നിട്ടും എങ്ങനെ അനായസം നടന്നു എന്ന് ഞാൻ ചിന്തിച്ചിട്ടുണ്ട്. ഒരുപക്ഷേ പ്രകൃതിയിൽ അദ്ധ്വാനിച്ച്, പ്രകൃതിയിൽ ഇഴുകിച്ചേർന്ന അവരുടെ ശരീരം അതിനു കൂടുതൽ പാകമായിരിന്നിരിക്കണം.

### അത്യാവശ്യസാധനങ്ങൾ

തീർത്ഥാടനത്തിനാവശ്യമായ സാധനങ്ങൾ നേരത്തെ വാങ്ങുകയും, പരിശീലനകാലത്തു തന്നെ അതു ഉപയോഗിക്കുകയും ചെയ്യേണ്ടത് അത്യാവശ്യമാണ്. തീർത്ഥാടനം ഞാൻ ഉദ്ദേശിച്ചതിലും ചെലവേറിയതാകുന്നത് ഞാൻ അറിഞ്ഞു. എന്റെ സുഹൃത്തു ഫാ. മത്തേയോ തീർത്ഥാടനത്തിനുപയോഗിച്ച കുറെ സാധനങ്ങൾ അദ്ദേഹം ഞാനുമായി പങ്കുവെച്ചു. ഞങ്ങൾ രണ്ടുപേരും സാധനങ്ങൾ വാങ്ങുന്നതിനായി ഒരു ദിവസം കടയിൽ പോയി. ഏറ്റം ആത്യാവശ്യമായിരുന്നത് പുറത്തു തൂക്കിയിടുന്ന ഒരു ബാഗായിരുന്നു. യാത്രയ്ക്കാവശ്യമായ എല്ലാ സാധനങ്ങളും അതിൽ ഉൾക്കൊള്ളിക്കണമായിരുന്നു. കല്ലും, മുള്ളും, ചെളിയും നിറഞ്ഞ മലയും താഴ്വരയും കടന്നുപോകണമെങ്കിൽ അതിനുതകുന്ന ഷ്യൂസും, സോക്സും ആവശ്യമായിരുന്നു. ഇപ്പോഴും ഇതെല്ലാം മൂന്നാമതൊരു തീർത്ഥാടനമെന്ന "സാഹസ"ത്തിനും മുതിരുകയാണെങ്കിൽ ഉപയോഗിക്കാനായി ഞാൻ കരുതിവെച്ചിട്ടുണ്ട്.

പുറത്തുള്ള ബാഗിൽ 10 കിലോയിൽ കൂടുതൽ ഒരിക്കലും എടുക്കരുതെന്ന് അനുഭവസ്ഥർ എന്നെ ഉപദേശിച്ചു. ഒരു ജോഡി വസ്ത്രങ്ങൾ പ്രത്യേകിച്ചും ഓരോ ദിവസത്തെ യാത്രയ്ക്ക് ശേഷം കഴുകി ഉണക്കാൻ സാധിക്കുന്നവ, രാത്രിയിൽ ഉറങ്ങുന്നതിനുള്ള സ്ലീപിംഗ് ബാഗ്, അത്യാവശ്യ പ്രഥമ ശുശ്രൂഷ മരുന്നുകളും, വേദനാസംഹാരികളും, കുർബാന ചൊല്ലുന്നതിനുള്ള സാധനങ്ങളടങ്ങിയ ചെറിയ കിറ്റ്, പ്രാർത്ഥനാ പുസ്തകങ്ങൾ എന്നിവയെല്ലാം കരുതിയിരുന്നു. യാത്ര തുടങ്ങികഴിഞ്ഞാണ് മല കയറുന്നതിനും ഇറങ്ങുന്നതിനുമൊക്കെ മറ്റുള്ളവർ ഉപയോഗിക്കുന്നതുപോലെയുള്ള ഊന്നുവടി ആവശ്യമാണെന്നു എനിക്ക് തോന്നിയത്. എന്റെ സന്തതസഹചാരിയായിരുന്ന മടക്കി ഉപയോഗിക്കാവുന്ന ആ വടി രണ്ടാം തീർത്ഥയാത്രയുടെ അവസാനം വിമാനത്താവളത്തിലെ സെക്യൂരിറ്റി ഉദ്യോഗസ്ഥൻ ഇത് വിമാനത്തിൽ അനുവദനീയമല്ലായെന്ന് പറഞ്ഞ് എടുത്തുകളയുകയും ചെയ്തു. ആവശ്യത്തിലധികം സാധനങ്ങൾ ബാഗിൽ കരുതിയിരുന്നതു ആദ്യ യാത്രയിൽ വലിയ ക്ലേശത്തിനു കാരണമായിത്തീർന്നു. വഴിക്കുവെച്ച് കണ്ടുമുട്ടിയ ചില യാത്രക്കാരെങ്കിലും എന്നെ സഹതാപത്തോടെ നോക്കുന്നത് ഞാൻ കണ്ടു.

ഒരു മാസക്കാലം ഒരു ജോഡി വസ്ത്രം കൊണ്ട് ജീവിക്കുകയെന്നത് ഞാൻ ചിന്തിച്ചതിലും എളുപ്പമായിരുന്നുവെന്നതു യാത്ര തുടങ്ങിയതിനു ശേഷമാണ് എനിക്ക് മനസ്സിലായത്. ലളിത ജീവിതം അഭിലഷിക്കുവാനുള്ള ഒരു പാഠശാലയായി ഈ യാത്ര മാറുകയായിരുന്നു. മറ്റുള്ളവരെ "പഠിപ്പിക്കാൻ" എപ്പോഴും സന്നദ്ധനായിരുന്ന എന്നെ ദൈവം ചില പാഠങ്ങൾ പഠിപ്പിക്കുവാൻ ഒരുക്കിയ വേദിയായിരുന്നു എന്റെ തീർത്ഥാടനം. അനാവശ്യമായി ഒന്നും യാത്രയിൽ കരുതരുതെന്ന് അന്ന് എനിക്ക് ബോദ്ധ്യമായി. ഇത് എന്റെ ജീവിതയാത്ര സംബന്ധിച്ചും ശരിയാണെന്ന് എനിക്ക് അറിയാമായിരുന്നു. ജനിച്ച നാൾ മുതൽ തലയിൽ കയറ്റിവെച്ച ഭാരങ്ങൾ നമ്മുടെ ജീവിതയാത്രയെ ക്ലേശപൂർണ്ണമാക്കുമെന്ന് ആർക്കാണ് അറിയാത്തത്! തീർത്ഥാടനത്തിന്റെ അവസാനം അതിൽ ചിലതൊക്കെയെങ്കിലും എടുത്തുകളയാൻ സാധിക്കുമോയെന്ന് തീർത്ഥാടനത്തിലുടനീളം ഞാൻ ചിന്തിച്ചുതുടങ്ങി. വാങ്ങിക്കൂട്ടുന്ന വസ്തുക്കളെക്കാൾ ആർജ്ജിച്ചെടുക്കുന്ന നന്മകളാണ് ജീവിതവിജയത്തിനു ആവശ്യമാണെന്ന് നമുക്കൊക്കെ അറിയാം. പിന്നെന്തേ ആവശ്യമില്ലാത്തതൊക്കെ വീണ്ടും വീണ്ടും ഞാൻ സ്വരുകൂട്ടുന്നത്?

പുറത്തുള്ള ഭാരത്തെക്കാൾ ജീവിതഭാരം താങ്ങാൻ കഴിയാതെ അതൊക്കെ ഒന്നു ഇറക്കിവെക്കണമെന്ന് ആഗ്രഹിച്ച ഒരുപാട് തീർത്ഥാടകരെ വഴിയിൽ കാണാൻ കഴിഞ്ഞു. ഗ്രീക്ക് പുരാണകഥയിൽ തന്റെ തലയിൽ ലോകത്തിന്റെ മുഴുവൻ ഭാരംപേറി നില്ക്കാൻ വിധിക്കപ്പെട്ടവനാണ് ശക്തിശാലിയായ അറ്റ്ലസ്. അതുവഴി വന്ന ഹെർക്കുലീസ് അദ്ദേഹത്തെ സഹായിക്കുവാൻ ശ്രമിക്കുന്നുണ്ട്. എന്നാൽ ഭാരം മുഴുവൻ ഹെർക്കുലിസീന്റെ തലയിൽ വച്ച് രക്ഷപ്പെടാൻ അദ്ദേഹം ഒരു വിഫലശ്രമം നടത്തി. മറ്റുള്ളവരെ സഹായിക്കുവാൻ ശ്രമിച്ച് അബദ്ധം പറ്റി കൂടുതൽ ഭാരം ചുമക്കുന്നവരെയും വഴി യാത്രയിൽ കണ്ടുമുട്ടാനും സംസാരിക്കുവാനും എനിക്കു ഇടയായി.

### തീർത്ഥാടകന്റെ ഒരു ദിവസം

സാധാരണയായി സാന്റിയാഗോ തീർത്ഥാടകരെല്ലാംതന്നെ അതിരാവിലെ ഉണർന്ന് യാത്ര ആരംഭിക്കുകയാണ് പതിവ്. എന്നാൽ വിരളമായി താമസിച്ച് എഴുന്നേറ്റ് നടക്കുന്നവരെയും യാത്രയിൽ ഞാൻ കണ്ടുമുട്ടിയിട്ടുണ്ട്. വളരെ വേഗത്തിൽ നടക്കുന്നവരും, വളരെ സാവധാനം നടക്കുന്നവരും അക്കൂട്ടത്തിലുണ്ട്. ഒരിക്കൽ രാവിലെ 4.00 മണിക്ക് ഉണർന്ന് ഉച്ചക്ക് മുൻപായി 40 കിലോമീറ്ററിലധികം നടക്കുന്ന ഫ്രഞ്ചുക്കാരനായ ഒരു തീർത്ഥാകടനെയും കാണാനിടയായി. ഓരോ ദിവസം എത്രകിലോമീറ്റർ നടക്കണമെന്നത് പല കാര്യങ്ങളെയും ആശ്രയിച്ചാണിരിക്കുന്നത്. പ്രധാനമായും താമസസ്ഥലത്തിന്റെ ലഭ്യതയനുസരിച്ച് യാത്രയുടെ നീളം കൂടുകയും കുറയുകയും ചെയ്യും.

മിക്കപ്പോഴും രാവിലെ 5.00 നും 5.30 നും ഇടയ്ക്കുണർന്നു യാത്രയ്ക്ക് ഒരുങ്ങുകയായിരുന്നു എന്റെ പതിവ്. രണ്ട് യാത്രയിലും ഇറ്റലിക്കാരനായ ജോംപൗളയോടൊത്താണ് ഞാൻ തീർത്ഥാടനം നടത്തിയത്. എന്റെ ആദ്യയാത്രയുടെ ആദ്യ ദിവസം അവിചാരിതമായി കണ്ടുമുട്ടിയ വ്യക്തിയായിരുന്നു അദ്ദേഹം. ഓരോ യാത്രയെ കുറിച്ചും ഇറ്റാലിയൻ ഭാഷയിൽ അദ്ദേഹം പ്രസിദ്ധീകരിച്ച പുസ്തകത്തിലെ പ്രധാന കഥാപാത്രവും ഞാൻ തന്നെയാണ്. യാത്രചെയ്ത് മടുക്കുമ്പോൾ ഞാൻ പറയാറുള്ള "ഇത് പാവപ്പെട്ട ഇന്ത്യാക്കാരനു കുറെ കഠിനമാണ്" (This is too much for a poor Indian) എന്ന വാചകം അദ്ദേഹത്തിന്റെ പുസ്കതത്തിൽ പലപ്രാവശ്യം എഴുതിവച്ചത് ഞാൻ വായിച്ചു. അദ്ദേഹത്തെ കുറിച്ച് പിന്നീട് കൂടുതൽ പറയുന്നതാണ്.

പ്രഭാതകൃത്യങ്ങൾക്കുശേഷം കാലിൽ സോക്സ് ഇടുന്നതിനുമുമ്പായി വാസലിൻ പുരട്ടും. തുടർച്ചയായ നടത്തത്തിനിടയിൽ കാൽ പൊട്ടാതിരിക്കുന്നതിനുവേണ്ടിയാണ്. എങ്കിൽ പോലും ഒരു പ്രാവശ്യം കാൽ പൊട്ടുകയും അത് നടത്തത്തിന്റെ വേഗതയെ ബാധിക്കുകയും ചെയ്തിട്ടുണ്ട്. അപ്പോഴൊക്കെ എന്നെ ചികിത്സിച്ചു രക്ഷപ്പെടുത്തിയത് ജാംപൗളോയാണ്. എല്ലാ ദിവസവും യാത്ര ആരംഭിക്കുന്നതിനുമുൻപായി തീർത്ഥാടകന്റെ പ്രാർത്ഥന ജാംപൗളോയും ഞാനും ഒരുമിച്ചു ചൊല്ലുമായിരുന്നു. പ്രാർത്ഥനയുടെ മലയാള പരിഭാഷ താഴെ കൊടുക്കുന്നു.

"പിതാവായ അബ്രഹാമിനെ കല്ദായരുടെ ദേശത്തുനിന്നും വിമോചിപ്പിക്കുകയും അവന്റെ സഞ്ചാരങ്ങളിൽ അവനെ സഹായിക്കുകയും ചെയ്ത ദൈവമേ, അങ്ങ് യഹൂദ ജനതയെ അവരുടെ മരുഭൂമിയിലെ യാത്രയിൽ വഴിനടത്തിയതുപോലെ അങ്ങയുടെ ദാസരായ ഞങ്ങളെയും ഈ യാത്രയിൽ കാത്തുകൊള്ളണെ! നിന്റെ സ്നേഹത്തിലായിരുന്നുകൊണ്ടു 'യാക്കോബിന്റെ വഴിയിലൂടെ' ഞങ്ങൾ സഞ്ചരിക്കട്ടെ.

ഈ യാത്രയിൽ കൂട്ടാളിയും,
ഉപമാർഗ്ഗങ്ങളിൽ പരിചാരകനും,
ആലസ്യങ്ങളിൽ ഇളംകാറ്റും,
അപകടങ്ങളിൽ തുണയും,
യാത്രയ്ക്കു വിശ്രമിക്കുവാനുള്ള സത്രവും,
ഉഷ്ണത്തിൽ നിന്നും രക്ഷ നൽകുന്ന തണലും,
അന്തകാരം അകറ്റുന്ന പ്രകാശവും,
നിരാശയിൽ ആശ്വാസവും,
നിയോഗങ്ങളിൽ ബലവും,

നീ തന്നെയായിരുന്നു ഞങ്ങളോടൊത്ത് യാത്ര ചെയ്യണണമെ.

നിന്റെ തണലിൽ സുരക്ഷിതരായി, ആരോഗ്യത്തോടെ യാത്രയുടെ അന്ത്യത്തിൽ എത്തിച്ചേരുന്നതിനും നിന്റെ കൃപയിൽ നിറഞ്ഞ് പുണ്യത്തിൽ പൂരിതരായി സന്തോഷത്തോടെ ഭവനങ്ങളിൽ തിരികെയെത്തുവാനും ഞങ്ങളെ സഹായിക്കണമെ. ഞങ്ങളുടെ രക്ഷിതാവായ യേശുക്രിസ്തുവിന്റെ നാമത്തിൽ. ആമ്മേൻ.

അപ്പസ്തോലനായ യാക്കോബെ, പരിശുദ്ധ മറിയമെ, ഞങ്ങൾക്കുവേണ്ടി പ്രാർത്ഥിക്കണമെ".

ഈ പ്രാർത്ഥന ഞങ്ങളുടെ യാത്രയ്ക്കു വലിയ ശക്തി നല്കിയിരുന്നുവെന്നു എനിക്കു സാക്ഷ്യപ്പെടു



ത്താൻ കഴിയും. ഒരിക്കൽപോലും ഇതു ചൊല്ലാതെ ഞങ്ങളുടെ തീർത്ഥയാത്ര ആരംഭിച്ചിട്ടുമില്ല. അല്പനേരം തനിയെ നടന്ന ശേഷം ജാംപൗളോയും ഞാനും ഒരുമിച്ചുചേർന്ന് ജപമാല ചൊല്ലും. അത് അവസാനിക്കുമ്പോൾ മാർപാപ്പായുടെ നിയോഗത്തിലേക്കായി ഒരു സ്വർഗ്ഗസ്ഥനായ പിതാവും, നന്മനിറഞ്ഞ മറിയവും, ത്രിത്വസ്തുതിയും ചൊല്ലി സമർപ്പിക്കും. തുടർന്നുള്ള പ്രാർത്ഥനകൾ ഞങ്ങൾ അവരവരുടെ സൗകര്യാർത്ഥം ചൊല്ലുകയാണ് ചെയ്യുന്നത്. സാധാരണയായി എപ്പോഴും, ജപമാല ചൊല്ലി നടക്കുകയായിരുന്നു എന്റെ പതിവ്. അതുപോലെതന്നെ ഓരോ ദിവസവും ഒരു നിയോഗം ദൈവത്തിനു സമർപ്പിച്ചു പ്രാർത്ഥിക്കുകയും ചെയ്തിരുന്നു. ഞങ്ങൾ ഓരോ ദിവസത്തെയും യാത്ര കഴിഞ്ഞെത്തുന്ന സ്ഥലങ്ങളിൽ ദൈവാലയത്തിൽ വി. കുർബാനയുണ്ടെങ്കിൽ അതിൽ സംബന്ധിക്കും, താമസിക്കുന്ന സ്ഥലങ്ങളിൽ സൗകര്യമുണ്ടെങ്കിൽ അങ്ങനെയും ചൊല്ലുന്നതാണ്. ചുരുക്കം ചില ദിവങ്ങളിൽ താമസിക്കുന്ന സ്ഥലത്തെ അപര്യാപ്തതകൊണ്ട് കുർബാന ചൊല്ലാൻ സാധിക്കാതെയും വന്നിട്ടുണ്ട്.

രാവിലെ ആദ്യം കാണുന്ന കടയിൽ കയറി കാപ്പി കുടിക്കുക പതിവായിരുന്നു. ചില ദിവസങ്ങളിൽ പത്തു കിലോമീറ്റർ നടന്നെങ്കിൽ മാത്രമേ ഒരു കട കണ്ടെത്തുന്നതിനു സാധിക്കുമായിരുന്നുള്ളൂ. ഉച്ചക്കത്തെ ഭക്ഷണം മിക്കപ്പോഴും കടയിൽ നിന്നും വാങ്ങുന്ന പഴങ്ങളും, ബ്രഡും, ഒക്കെയായിരുന്നു. വൈകുന്നേരം മാത്രമാണ് വയറുനിറയെ ഭക്ഷണം കഴിക്കാൻ കഴിഞ്ഞിരുന്നത്. കയ്യിൽ കരുതിയിരുന്ന കുപ്പിവെള്ളം എപ്പോഴും ജീവജലമായി ഞങ്ങൾ കൈകാര്യം ചെയ്തിരുന്നു. യാത്ര ജൂൺ മാസത്തിൽ ആയിരുന്നതിനാൽ പഴങ്ങളൊക്കെ പാകമായി വരുന്നതേയുണ്ടായിരുന്നുള്ളൂ. വഴികളിലെല്ലാം ധാരാളം മുന്തിരിത്തോട്ടങ്ങളും ആപ്പിൾ, ചെറി തോട്ടങ്ങളും ഒക്കെയുണ്ട്. ചിലപ്പോഴൊക്കെ വിശപ്പുകൊണ്ട് പാകമാകാത്ത പഴങ്ങളും ഞങ്ങൾ കഴിക്കാറുണ്ടായിരുന്നു. റോഡ് സൈഡിലുള്ള പഴങ്ങൾ പറിക്കുന്നതു തീർത്ഥാടകന്റെ "അവകാശം" പോലെ ആയിരുന്നു. വിശന്നു കഴിക്കുന്ന ഭക്ഷണത്തിന്റെ സ്വാദും, ദാഹിച്ചു കുടിക്കുന്ന ജലത്തിന്റെ രുചിയും വളരെ വലുതായിരുന്നു.

### താമസസൗകര്യം

തീർത്ഥാടന പാതയിൽ എല്ലാം താമസത്തിനുള്ള സൗകര്യങ്ങളുണ്ടായിരുന്നു. പഞ്ചായത്തുകളും, പള്ളികളും, സ്വകാര്യവ്യക്തികളുമൊക്കെ നടത്തുന്ന സ്ഥലങ്ങിൽ ചിലതൊക്കെ സൗജന്യമായിരുന്നു. പല തട്ടുകളായി കിടക്കകൾ ക്രമീകരിച്ചിരിക്കുന്ന അത്തരം ഭവനങ്ങളെ സ്പാനിഷ് ഭാഷയിൽ "അൽബേർഗ്"(Albergue) എന്നാണ് വിളിച്ചിരുന്നത്. അൽബേർഗിൽ തീർത്ഥാടകർക്കുമാത്രമാണ് സ്ഥലം ലഭിച്ചിരുന്നത്. അതിനു പാസ്പോർട്ടുപോലെയുള്ള തിരിച്ചറിയൽ രേഖയും, തീർത്ഥാടകന്റെ സീൽ ചെയ്യുന്ന രേഖയും കാണിക്കണമായിരുന്നു. ഇങ്ങനെയുള്ള സ്ഥലങ്ങളിൽ കുളിക്കാനും തുണി അലക്കി ഉണക്കാനുമുള്ള അത്യാവശ്യസൗകര്യങ്ങളും ലഭ്യമാണ്. സാധാരണ ഗതിയിൽ ഒരു സ്ഥലത്തു ചെന്നാൽ ആദ്യം ചെയ്യുന്നത് തുണിയലക്കുകയും, കുളിക്കുകയും ചെയ്യുകയായിരുന്നു. ഒരുപാട് പേർ ഒരുമിച്ചുറങ്ങുന്ന വലിയ കേന്ദ്രങ്ങളിൽ ഉറങ്ങുകയെന്നത് ചിലപ്പോഴൊക്കെ സാഹസം പിടിച്ച ഏർപ്പാടായിരുന്നു. കൂർക്കം വലിക്കുന്ന തടിയന്മാരായ ആളുകളെ ധാരാളം ഈ യാത്രയിൽ കണ്ടുമുട്ടിയിട്ടുണ്ട്. രാത്രിയുടെ നിശബ്ദതയിൽ സംഗീത സാന്ദ്രമായി കടന്നുവരുന്ന ആ ശബ്ദങ്ങളെ പ്രതിരോധിക്കുവാനുള്ള ഉപാധികളും ഞാൻ കൈവശം കരുതിയിരുന്നു.

കഴിഞ്ഞ മൂന്നു ലക്കങ്ങളിലായി ഈ തീർത്ഥാടനത്തിനുള്ള ആമുഖം പറയുന്ന തിരിക്കിലായിരുന്നു ഞാൻ. ഇനിയും വരുന്ന കുറെ ലക്കങ്ങളിൽ, പോയ വഴികളെ കുറിച്ചും, അഭിമുഖീകരിച്ച പ്രതിസന്ധികളെകുറിച്ചും, കണ്ടുമുട്ടിയ ജീവിതങ്ങളെകുറിച്ചുമൊക്കെ പ്രതിപാദിക്കാം എന്നാണ് കരുതുന്നത്. എല്ലാ ദിവസം പകർത്തിയ ചിത്രങ്ങളും എഴുതിവെച്ച കുറിപ്പുകളും ഈ ഉദ്യമത്തിൽ എനിക്കിന്ന് സഹായിയാണ്. എല്ലാവരുടെയും യാത്രയ്ക്ക് പിന്നിൽ ജീവിതഗന്ധിയായ ഒരു കഥയുണ്ടായിരുന്നു. അവരുടെ കഥകൾ എന്റെ ജീവിതത്തിന്റെ ഭാഗമാവുകയും, എന്റെ ജീവിതകഥകൾ പലരുമായി പങ്കുവെച്ച് അവരുടെ കഥയുടെ ഭാഗമായി മാറിയതിന്റെയും ഒരു വിശകലനമാണ് എന്റെ "യാക്കോബിന്റെ വഴി"!



# പുൽക്കൂട്ടിലെ കുഞ്ഞുരൂപങ്ങൾ

**ഡോ. മേരി റജീന**
സെക്രട്ടറി, തൃശ്ശൂർ അതിരൂപതാ പാസ്റ്ററൽ കൗൺസിൽ



ക്രിസ്തുമസ്സിനെ വരവേൽക്കാനായി ആദ്യം ഒരുങ്ങുക കടകമ്പോളങ്ങളാണ്. അങ്ങാടികൾ ഏറ്റവും വർണ്ണാഭമാകുന്ന കാലം. എല്ലാവരും എല്ലാ വർഷവും പുതിയ നക്ഷത്രങ്ങൾ വാങ്ങുന്ന യുഗം വന്നിരിക്കുന്നു എന്നു തോന്നുന്നു. ചുവന്ന പേപ്പർ വാങ്ങി സ്വന്തമായി വാൽനക്ഷത്രവും ലാന്റേണും ഒക്കെ ഉണ്ടാക്കിയിരുന്ന കാലം ഓർമ്മയായി മാറുന്നു. വളർന്നു വരുന്ന സാഹചര്യങ്ങളുടെ സമ്മർദ്ദം കൊണ്ടാണോ കൂടെപിറപ്പായ പിശുക്കു കാരണമാണോ എന്നറിയില്ല തട്ടിൻ മുകളിൽ നിന്ന് അലങ്കാരങ്ങളും പഴയ നക്ഷത്രങ്ങളും രൂപങ്ങളും ഒക്കെ താഴെ ഇറങ്ങുകയാണ് ഇക്കുറിയും ചെയ്തത്. ആദ്യം തുറന്നത് പുൽക്കൂട്ടിലെ രൂപങ്ങൾ ഭദ്രമായി വച്ചിരിക്കുന്ന കാർഡ്ബോർഡ് പെട്ടിയാണ്. പഴയ പേപ്പറിൽ പൊതിഞ്ഞും പരസ്പരം ഉരയാതെയും അനങ്ങാതെയും ഇരിക്കാൻ വച്ച കടലാസു കഷണങ്ങളുടെയും ഇടയിൽ നിന്ന് ഓരോരോ രൂപമായി പുറത്തെടുക്കുന്ന സൂക്ഷ്മമായ ജോലി ഞാനാണ് ചെയ്തത്. ആദ്യം കയ്യിൽ തടഞ്ഞത് ആട്ടിടയന്റെ രൂപം. പാവം ആട്ടിടയൻ, തണുപ്പത്ത് മരവിച്ച് തന്റെ ആടുകൾക്ക് കാവലിരിക്കുമ്പോൾ എവിടെനിന്നോ പ്രത്യക്ഷപ്പെട്ട മാലാഖയെ കണ്ട് വിരണ്ടുപോയി കാണണം. മാലാഖയ്ക്ക് പറയാനുള്ളത് കേട്ടപ്പോൾ സന്തോഷം കൊണ്ട് മതിമറന്നും കാണണം. ഒരു രക്ഷകൻ ജനിച്ചിരിക്കുന്നു എന്ന് കേട്ടപ്പോൾ എന്തൊക്കെയായിരിക്കും ഈ ആട്ടിടയനും കൂട്ടുകാരും ആശിച്ചുപോയിട്ടുണ്ടാകുക. തണുപ്പിൽ നിന്ന് രക്ഷപ്പെടാൻ നല്ല വസ്ത്രങ്ങൾ, തങ്ങളുടെ ആടുകൾക്ക് മേയാൻ സുരക്ഷിത ഇടങ്ങൾ, ചോർന്നൊലിക്കാത്ത വീട്, പിന്നെ നല്ല ഭക്ഷണം - പരിമിതമായ ഈ ആഗ്രഹങ്ങളൊക്കെ സാധിച്ചുതരാൻ ഒരു രക്ഷകൻ. അത്രയേ അവർക്ക് ആഗ്രഹമുണ്ടായി കാണുകയുള്ളൂ.

ആട്ടിടയന്റെ തുണക്കാരെല്ലാം പരുക്കില്ലാതെ പുറത്തെത്തിയപ്പോൾ സന്തോഷമായി. ഒരു വർഷം പരുക്കുകളില്ലാതെ കടന്നുപോയതിലുള്ള ആശ്വാസം, ഭീകരൻ കേരളത്തിലേക്ക് നുഴഞ്ഞെത്താത്തതിലുള്ള സന്തോഷം, ബീഫു കൂട്ടി ഞായറാഴ്ചകളിൽ ഉണ്ണാൻ പറ്റിയതിലുള്ള ആഹ്ലാദം, ഡെങ്കിയും വരൾച്ചയും ബാധിച്ചെങ്കിലും ജീവൻ നിലനിർത്താനായതിലുള്ള കൃതജ്ഞത, സഭയ്ക്കും സമൂഹത്തിനും വേണ്ടി എന്തെങ്കിലുമൊക്കെ

ചെയ്യാൻ സാധിച്ചതിലുള്ള നിർവൃതി– എല്ലാം ചേർന്നൊരു സമ്മിശ്രവികാരം ഉള്ളിൽ നിന്ന് പുറത്തേയ്ക്കൊഴുകി. പുൽകൂട്ടിലെ രൂപങ്ങൾ തരുന്ന ഒരു പ്രത്യാശയുണ്ട്. വീണ്ടും ഒരു ക്രിസ്തുമസ്സെത്തും എന്ന പ്രത്യാശ. ഉണ്ണീശോ നമുക്കായി വീണ്ടും വീണ്ടും ജനിക്കുന്നു, പീഢകൾ സഹിക്കുന്നു, മരിക്കുന്നു, ഉത്ഥാനം ചെയ്യുന്നു. എന്നും എപ്പോഴും നമ്മെ സംരക്ഷിച്ച്, വഴി കാണിച്ച്, പിതാവിന്റെ ഭവനത്തിലേയ്ക്ക് കൈപിടിച്ച് നടത്തുന്നു. ഇടയ്ക്ക് ഈ പ്രത്യാശ നാം കൈവിടുന്നു, പകരം അന്ധകാരം നമ്മെ പൊതിയുന്നു. ഇവിടെ നമുക്ക് സഹായം ആവശ്യമുണ്ട്. സഹായം തേടാനും സഹായം നൽകാനും വേണ്ടത് ഒരു പ്രത്യേക ധൈര്യമാണ്. പരിശുദ്ധ പിതാവ് നമ്മോട് പറയുന്നത് ഈ ധൈര്യമുള്ളവനാണ് വിശ്വാസി എന്നാണ്. വളരെ വേഗം ഓടുന്ന, വർണ്ണാഭമായ ഒരു ലോകത്തിൽ പരിഭ്രമിച്ചു നിൽക്കുന്ന മനുഷ്യതുരുത്തുകളാണ് ഇന്ന് ഓരോ വ്യക്തിയും, ഓരോ കുടുംബവും. അപ്രതീക്ഷിതമായി എത്തുന്ന ചുഴലികാറ്റിൽ ആടിയുലഞ്ഞു പോവുകയാണ് ഓരോ വീടും. ഒരു പുൽകുടിലിൽ നിന്നാരംഭിച്ച ഒരു യാത്രയാണ് നമ്മുടേത്. തളരാതെ, തകരാതെ 2018 ലേക്ക് കടക്കുമ്പോൾ സഹായത്തിനും ഐക്യദാർഢ്യത്തിനുമായി കൈനീട്ടുന്നവരെ സ്നേഹപൂർവ്വം പുണരാം. ക്രിസ്ത്യാനിയുടെ സഹജമായ എളിമയോടെ, സ്നേഹത്തോടെ, ധൈര്യത്തോടെ, പ്രത്യാശയോടെ അടുത്ത ക്രിസ്തുമസ്സിനായി കാത്തിരിക്കാം.





# നിലാവിൽ നനയുന്ന രാപ്പൂക്കൾ

സി. ഡോ. തെരേസ് ആലഞ്ചേരി
എസ്.എ. ബി.എസ്.
(മാർ ഈവാനിയോസ് കോളെജ്, തിരുവനന്തപുരം)

രാത്രിയിലാണ് അയാൾ ഗുരുവിനെത്തേടിയെത്തിയത്. കാരണം അയാൾ തന്റെ പരിസരങ്ങളെ അത്രമേൽ ഭയപ്പെട്ടിരുന്നു. ഫരിസേയ നിയമസംഹിത മുഴുവൻ നിക്കദേമോസിനു കാണാപ്പാഠം. എങ്കിലും ഒരു വേദന അയാളെ ചൂഴ്ന്നു നിന്നു, നസ്രായനെ കണ്ടുമുട്ടാനുള്ള ആഗ്രഹം. "ജലത്താലും ആത്മാവിനാലും വീണ്ടും ജനിക്കാതെ ഒരുവനും സ്വർഗ്ഗരാജ്യത്തിൽ പ്രവേശിക്കാനാവില്ല ""എന്ന ഗുരുമൊഴികൾ അയാളിൽ പുതുപ്പിറവിക്കുള്ള ഈറ്റുനോവായി മാറി. വെളിച്ചത്തെ സ്നേഹിച്ചുതുടങ്ങിയ ആ മനുഷ്യൻ പിന്നീട് പകലിന്റെ പ്രവൃത്തികളിൽ നിറഞ്ഞുനിന്നു. "ഒരുവനു പറയാനുള്ളത് ആദ്യം കേൾക്കാതെയും അവനെന്താണ് ചെയ്യുന്നതെന്നറിയാതെയും അവനെ വിധിക്കാൻ നമ്മുടെ നിയമം അനുവദിക്കുന്നുണ്ടോ"എന്ന മറുചോദ്യം കൊണ്ട് അയാൾ ഇരുട്ടിനെ അഭിസംബോധനചെയ്തു. പിന്നീട് ക്രിസ്തുവിന്റെ കുരിശിനരികിൽ അദ്ദേഹത്തെ നാം കണ്ടുമുട്ടുന്നു. കഴുകൻമാർ ആ ശരീരത്തെ കൊത്തിവലിക്കരുത് എന്ന ആഗ്രഹത്തോടെ നിക്കദേമോസ് പീലാത്തോസിനോട് ക്രിസ്തുവിന്റെ ശരീരം സംസ്ക്കരിക്കാൻ അനുവാദം വാങ്ങി. കൂടെ ഇരുനൂറു റാത്തലോളം സുഗന്ധക്കൂട്ടും കരുതിയിരുന്നു.

ഫരിസേയപ്രമാണി, പണ്ഡിതൻ, സെൻഹെദ്രീൻ സംഘത്തിന്റെ നേതാവ് ഇത്തരം തൊങ്ങലുകളൊന്നും തനിക്കിണങ്ങുകയില്ലെന്നു തിരിച്ചറിഞ്ഞ നിക്കദേമോസ് എന്ന രാപ്പാടി പിന്നീട് വെളിച്ചത്തിന്റെ സുൽത്താനായി മാറി. എന്നും പുതുതാക്കാനും ആരംഭിക്കാനും കഴിവുള്ളവനാണ് മനുഷ്യൻ. ഈ പദവി എനിക്ക് യോജിച്ചതല്ല, ഈ വസ്ത്രം എനിക്ക് ഇണങ്ങുകയില്ല, ഈ പാദുകം എനിക്ക് ചേരുകയില്ല എന്ന് ഒരുവൻ തിരിച്ചറിയുന്ന നിമിഷം അയാൾ പക്വതയുള്ളവനാകുന്നു. ഇങ്ങനെ ബൗദ്ധിക, ആത്മീക, മാനസിക തലങ്ങളിൽ പക്വതനേടിയവർ ചരിത്രത്തിൽ ധാരാളം. വിശുദ്ധരെല്ലാം വീണ്ടും പിറവിയുടെ സാക്ഷ്യങ്ങളാണ്. സാവൂളാകട്ടെ ദാവീദിനെ പിച്ചളത്തൊപ്പിയും കവചവും അണിയിച്ചു, എന്നാൽ ദാവീദാകട്ടെ ഇതൊന്നും തനിക്ക് ഇണങ്ങുകയില്ലെന്നു തിരിച്ചറിഞ്ഞ് കല്ലും കവണയുമായി യുദ്ധത്തിനു പുറപ്പെട്ടു. ദരിദ്രരായ അനേകം ആളുകൾ ഇവിടെ ജീവിക്കുമ്പോൾ ഈ മേൽക്കുപ്പായം തനിക്ക് ഇണങ്ങുകയില്ലെന്ന് തിരിച്ചറിഞ്ഞ ഗാന്ധിജി രാഷ്ട്രത്തിന്റെ ആത്മായി മാറി. എല്ലാവർക്കും മീതെയാണ് താനെന്ന വിചാരം ഈശ്വരനിൽ നിന്നും തന്നെ അകറ്റുന്നു എന്നു മനസ്സിലാക്കിയ ശ്രീരാമകൃഷ്ണപരമഹംസൻ കുലീനതയുടെ അടയാളമായ പൂണൂൽ അഴിച്ചുമാറ്റാൻ മടിച്ചില്ല.. നിശാഘോഷങ്ങളിൽ അഭിരമിച്ച പ്രഭുകുമാരൻ വീണ്ടും ജനിച്ചു, അസ്സീസ്സിയിലെ വി. ഫ്രാൻസീസ് ആയി. മ്ലേച്ഛതയുടെ ഇരുൾ വിഴുങ്ങിയ അഗസ്റ്റിനെ വചനം തൊട്ടപ്പോൾ വീണ്ടും പിറവിയിലൂടെ സെന്റ്. അഗസ്റ്റിനായി മാറി. രാജാവിന്റെ പടനായകൻ മുറിവേറ്റ് കിടക്കവേ ആതുരാലയത്തിലെ കിടക്കയിൽ വച്ച് വീണ്ടും ജനിച്ചു, വി. ഇഗ്നേഷ്യസ് ലയോളയായി. അശ്വാരൂഢനായ സഭാപീഡകൻ സാവൂൾ വെളിച്ചത്തിന്റെ ഇടപെടൽകൊണ്ട് സെന്റ്. പോൾ ആയി മാറി. ഇങ്ങനെ നിലാവിൽ നനഞ്ഞ രാപ്പൂക്കൾ ധാരാളം. കാലിക സമൂഹത്തിലുമുണ്ട് ഇത്തരം ജീവിതങ്ങൾ.

അപ്പനെ കൊന്നതിന്റെ പ്രതികാരാഗ്നി ആളിക്കത്തിയപ്പോൾ ആൽബിൻ എന്ന ചെറുപ്പക്കാരൻ അറുപതു കേസുകളിൽ പ്രതിയായി. എന്നാൽ പശ്ചാത്താപം നിറഞ്ഞ ചില വീണ്ടു വിചാരങ്ങളിൽ സ്വയം സ്നാനപ്പെട്ടപ്പോൾ കഠാരയേന്തിയ കൈകൾ ഇന്ന് ജപമാലയുമായി ആലപ്പുഴയിലെ ശാന്തിഭവനിൽ വെളിച്ചത്തിന്റെ ഉത്സവം ആഘോഷിക്കുകയാണ്. മരിക്കാൻ തീരുമാനിച്ച് ആലുവാപ്പുഴയുടെ തീരത്തെത്തിയ മാളു ഷെയ്ക്ക് ചില വീണ്ടു വിചാരങ്ങളാൽ വെളിച്ചത്തിലേക്കുനടന്നു. വർഷങ്ങൾക്കുശേഷം വേമ്പനാട്ടു കായൽ നീന്തിക്കടന്ന ആദ്യ വനിത എന്ന ശീർഷകത്തിലാണ് നാം മാളു ഷെയ്ക്കിനെ കണ്ടുമുട്ടുന്നത്. ഒക്കെ വീണ്ടും പിറവിയുടെ കേരളീയ ശേഷിപ്പുകൾ. വ്യക്തികൾ മാത്രമല്ല ദേശവും നഗരവും എല്ലാം വീണ്ടും പിറവിയുടെ നേർക്കാഴ്ചകളാണ്. ഭൂകമ്പം കശക്കിയെറിഞ്ഞ ജപ്പാൻ എത്ര വേഗമാണ് പുനരുദ്ധരിക്കപ്പെട്ടത്. അപ്പോഴും ഗോവയിലെ ചില പുരാതന ആലയങ്ങൾ വീണ്ടും പിറന്നിട്ടില്ല എന്ന കാര്യവും നാം മറക്കരുത്.

ബുദ്ധൻ ആനന്ദനുമൊന്നിച്ച് യാത്ര ചെയ്യവേ കുറച്ചാളുകൾ അദ്ദേഹത്തെ ചീത്തപറഞ്ഞു. ബുദ്ധനാകട്ടെ ശാന്തനായി യാത്ര തുടർന്നു. പിറ്റേന്ന് അവർ ബുദ്ധനെ സമീപിച്ച് അവർ മാപ്പു പറഞ്ഞു. ഇത് ആനന്ദനെ അസ്വസ്ഥനാക്കി. അങ്ങ് എന്താണീ കാണിക്കുന്നത് . ഇന്നലെ അവർ അങ്ങയെ എന്തുമാത്രം ദുഷിച്ചു പറഞ്ഞതാണന്ന് ഓർമ്മയില്ലേ. ശരിയാണ് പക്ഷേ ഇന്നലെ അവർ കോപം കൊണ്ട് ജ്വലിക്കുകയായിരുന്നില്ലേ. ഇന്നാകട്ടെ എത്ര മാത്രം വിനീതരായാണ് വന്നിരിക്കുന്നത്. ആനന്ദാ ഒരാളും ഇന്നലത്തേതുപോലെ ആയിരിക്കണമെന്നില്ല ഇന്ന് എന്നറിയുക. രാത്രിയിൽ നിന്നും പകലിലേയ്ക്കുള്ള ദൂരം തലയിൽ നിന്നും ഹൃദയത്തിലേയ്ക്കുള്ള ദൂരമാണെന്ന് നിക്കദേമോസും നമ്മെ പഠിപ്പിക്കുന്നു. പുതുവർഷം വീണ്ടും പിറവിയുടെ വർഷമാകട്ടെ.

# ദൈവദർശനവും സാമീപ്യവും



മുൾപ്പടർപ്പ് എരിയാതെ പ്രകാശനാളായി നില്ക്കുന്ന ദൈവത്തെ കുടുംബസ്തരുമായി ഉപമിച്ചുക്കൊണ്ടുള്ള കുടുംബ നവീകരണ ധ്യാനം പ്രശസ്തനായ ഒരു ധ്യാനഗുരുവിന്റെ നേതൃത്വത്തിൽ നടന്നത് ഓർക്കുന്നു. ധാരാളം മാതാപിതാക്കൾ അതിൽ പങ്കെടുത്തിരുന്നു. രൂപീകരണം സംഭവിക്കേണ്ടത് കുട്ടികൾക്കാണ് . കുട്ടികൾക്കുവേണ്ടി എരിയേണ്ടവരാണ് മാതാപിതാക്കൾ എന്നാണ് ധ്യാനഗുരു വിവക്ഷിച്ചത്. കൂടുതൽ ആഴത്തിൽ ചിന്തകൾ കൂടിയിരുന്നവരിലേക്ക് എത്തിയപ്പോൾ പൂത്തുലഞ്ഞു നിൽക്കുന്ന ഒരു മരം പോലെ ധ്യാനവേദിയായി. ധ്യാനം കഴിഞ്ഞ് ധ്യാനഗുരു പോകും. പൂക്കളെല്ലാം ഫലങ്ങളായിത്തീരില്ലെങ്കിലും കുറെ ഏറെ ഫലങ്ങൾ ഉണ്ടാകും. എല്ലാ ഫലങ്ങളും പാകമാണമെന്നും ഇല്ല. അകാലത്തിൽ ഇല്ലാതായിത്തീർന്ന പൂക്കളെയും കായ്കളെയും ഓർത്ത് അസ്വസ്ഥരാകേണ്ടതും ഇല്ല. എല്ലാം ദൈവനിശ്ചയമാണ്. മനുഷ്യന് എല്ലാം വെളിവാകണമെന്നും ഇല്ല.

ദൈവത്തെ കണ്ടവർ ആരുണ്ട് എന്ന് ചോദിക്കുന്നവർ ധാരാളം നമ്മുടെ സമൂഹത്തിലുണ്ട്. ദൈവം എപ്പോഴും മനുഷ്യരോടൊപ്പം ഉണ്ടെന്ന് ദൈവം തന്നെ പറയുന്നു. രോഗിയായും, വിശക്കുന്നവനായും, നഗ്നനായും, അടിമയായും സഹായം തേടി വന്നവരെ നിരസിച്ചപ്പോൾ ദൈവത്തെയാണ് അറിയാതെയിരുന്നത് എന്ന് ബൈബിൾ പറയുന്നു. ദൈവ സാമീപ്യവും അനുഭവവും ഉണ്ടാകാൻ സജ്ജമായ ഒരു ഹൃദയമുണ്ടായാലേ അവിടേക്ക് സർവ്വശക്തൻ കടന്നുവരികയുള്ളൂ. യേശുവിന്റെ പുനരുത്ഥാനത്തിന്റെ മഹത്വം ഒരു അക്രൈസ്തവന്റെ പുസ്തകത്തിൽ നിന്നും വായിക്കാൻ ഇടയായി. ചടങ്ങിനു മാത്വംവിശ്വസിക്കുന്ന ഒരു സാധാരണക്കാരനിൽ നിന്നും ഉയരേണ്ടിയിരിക്കുന്നുവെന്ന ബോധ്യം ആ ഗ്രന്ഥത്തിൽ കണ്ടു. അന്വേഷിക്കുന്നവന് ദൈവം സദാ സമീപസ്ഥനാണ്. ശാസ്ത്രത്തിന്റെ വളർച്ചയോടൊപ്പം അനാചാരങ്ങളും അന്ധവിശ്വാസങ്ങളും ഇല്ലാതാകണം. നല്ല വിശ്വാസങ്ങളും ആചാരങ്ങളും നിലനിൽക്കുകയും വേണം. ദൈവം എല്ലായിടത്തും ഉണ്ടെങ്കിൽ പ്രാർത്ഥിക്കാൻ ദൈവാലയത്തിൽ പോകണമോ എന്ന യുക്തിവാദിയുടെ ചോദ്യത്തിന് വിശ്വാസിയുടെ മറുപടി ഇപ്രകാരമായിരുന്നു.

ദൈവം എല്ലായിടത്തും ഒരുപോലെയാണ്. പക്ഷേ ഞാൻ അങ്ങനെയല്ല. വീട്ടിലോ, വഴിയിലോ, മാർക്കറ്റിലോ ആയിരിക്കുമ്പോൾ ചിന്തകളെ ധ്യാനാത്മകമാക്കാൻ കഴിയില്ല, എന്നാൽ ദൈവാലയത്തിൽ ആയിരിക്കുമ്പോൾ മറ്റു ചിന്തകളെ മാറ്റി നിർത്താം. ദൈവത്തെ അറിയാൻ ശ്രമിക്കുന്നിന്റെ ഭാഗം തന്നെയാണ് സഹജീവികളോടും പ്രകൃതിയിലെ എല്ലാത്തിനോടും ഒത്തിണങ്ങി ജീവിക്കുവാൻ കഴിയുകയെന്നത്. ക്രൂരതയെല്ലാം തൃജിച്ച് ശാന്തഭാവത്തിൽ സദാ വ്യാപരിക്കാൻ ദൈവ സഹായം ആവശ്യമാണ്. അത്തരം ചിന്തകൾ ഉണ്ടാകാനും അവയെ പരിപോഷിപ്പിക്കാനും കൂട്ടായ്മ കൂടിയേ തീരു. എന്റെ നാമത്തിൽ രണ്ടോ മൂന്നോ പേർ കൂടിയിരിക്കുമ്പോൾ അവരുടെ മദ്ധ്യ ഞാനുണ്ടാവും എന്ന വചനം നമ്മോടൊപ്പം ഉണ്ടാവാൻ അഗ്രഹിക്കുന്ന ദൈവത്തിന്റേതാണ്. നമ്മുടെ ശരീരം ദൈവാലയമാണ്. അത് ദൈവത്തിന് വസിക്കുവാൻ വേണ്ടി ഒരുക്കിയതായിരിക്കണം. മലിനതയെല്ലാ അകലണം. ദൈവീക സാമീപ്യം ആഗ്രഹിക്കുന്നവർ അതറിയും. അവിശ്വാസി കണ്ടിട്ടും കാണാതിരിക്കുന്നനു.

വിക്ടർ ഹ്യൂഗോ എന്ന വിശ്വവിഖ്യാതനായ സാഹിത്യകാരൻ മകളുടെ കുഞ്ഞുമായി എന്നും ഒരു ഉദ്യാനത്തിൽ പോയിരിക്കുമായിരുന്നു. ഒരു ദിവസം പെട്ടെന്ന് പനി പിടിപെട്ട് ആ കുഞ്ഞ് മരിച്ചുപോയി. കുഞ്ഞിന്റെ സംസ്കാരം കഴിഞ്ഞ് വൈകിട്ട് വിക്ടർ ഹ്യൂഗോ ഉദ്യാനത്തിൽ പതിവുപോലെ വന്നിരുന്നു. അപ്പോൾ അദ്ദേഹത്തിന്റെ വിരലുകളിൽ പിഞ്ചുകുഞ്ഞ് സ്പർശിക്കുന്നതുപോലെ തോന്നി. നിർമ്മലവും മൃദുലവുമായ ഒരു ഹൃദയം ഉള്ള ഒരു മുത്തച്ഛനായിരുന്നു ഹ്യൂഗോ. ദൈവം എപ്പോഴും നമ്മോടൊപ്പമുണ്ടെന്ന് തോന്നുവാൻ ഹൃദയം

പരിശുദ്ധമാക്കി സൂക്ഷിക്കേണ്ടിയിരിക്കുന്നു. കഠിന ഹൃദയരായിരിക്കുന്നവരുടെ ശിക്ഷ അവർ അങ്ങനെ തന്നെ തുടരുന്നതാണ്. ജീവിത നൈർമല്യം അവർക്ക് അന്യമാണ്. പറയുവാൻ എളുപ്പമാണ്. പ്രവർത്തിയിൽ കൊണ്ടുവരാൻ പ്രയത്നം ആവശ്യമാണ്. നാവിന് ഇഷ്ടമുള്ളതാണെങ്കിലും ആരോഗ്യത്തിന് ഹാനികരമായ ഭക്ഷണം ഉപേക്ഷിക്കുവാൻ കഴിയണമെങ്കിൽ ആശ അടക്കണം. അത് ശീലിച്ചാൽ വീണ്ടും അത് കഴിക്കണമെന്ന് തോന്നുകയില്ല. പുകവലിയും മദ്യപാനവും ഉപേക്ഷിക്കാൻ ആദ്യമൊക്കെ പ്രയാസമായിരിക്കും. എന്നാൽ പിന്നീട് ഉപയോഗിക്കാതിരിക്കുന്നത് ഒരു ശീലമാവുകയും അഥിൽ നിന്നും സ്വതന്ത്രമായതിന്റെ സന്തോഷം ലഭിക്കുകയും ചെയ്യും. ഉള്ളിൽ സംതൃപ്തി ലഭിക്കുന്നുവെങ്കിൽ കൂടുതൽ നന്മ ഉള്ളിൽ നിന്നും വരളരാനും കാരണമാകും. മുള്ളുകളുടെ ഇടയിലോ, ആഴമില്ലാത്ത മണ്ണിലോ വീണ വിത്താകാതെ സമൃദ്ധി പുറപ്പെടുവിക്കുന്ന വിത്താകാൻ കഴിയണം. ആ വിത്തിനും സഹിക്കേണ്ടി വരും. അത് നശിച്ച് ചെടിയാവുകയും ആ ചെടി ഫലങ്ങൾ ധാരാളമായി തരുകയും ചെയ്യുന്നുവെന്ന് ഉപമയിലൂടെ യേശു തമ്പുരാൻ ഉപദേശിച്ചു. അങ്ങനെ മക്കൾക്കുവേണ്ടി എരിയുന്നവരാകണം മാതാപിതാക്കൾ എന്നു പറയുമ്പോൾ വളരെ ചിന്തകളാണ് ഹൃദയത്തിൽ കടന്നു വരുന്നത്.

മക്കൾ സ്നേഹമുള്ളവരും വളർന്ന് നല്ല ഫലങ്ങൾ തരാൻ പ്രാപ്തമാകേണ്ടതിന്റെ ആവശ്യം സ്വയം ബോധ്യപ്പെടണം. തലമുറകൾക്ക് ആവശ്യയമുള്ളതൊക്കെ സമ്പാദിക്കാനുള്ള തത്രപ്പാടും സഹജീവികളോട് പുച്ഛവും പാടില്ല എന്ന് അനുഭവങ്ങളിലൂടെ തമ്പുരാൻ പഠിപ്പിക്കുന്നു. അടുത്തകാലത്ത് ഒരു വലിയ പട്ടണത്തിൽ വെള്ളപ്പൊക്കം ഉണ്ടായി. സമ്പന്നനും ദരിദ്രനും തമ്മിൽ വ്യത്യാസമില്ലാ എന്ന് എല്ലാവർക്കും ബോധ്യമായി. ലോകം അനുകമ്പയോടെ അവരെ കരുതില്ലായിരുന്നുവെങ്കിൽ എല്ലാവരും നശിക്കുമായിരുന്നു. കള്ളൻ കൊണ്ടുപോകാത്തതും ചിതൽ അരിക്കാത്തുമായ സ്വത്തുക്കൾ വേണം സമ്പാദിക്കാൻ. അറിവും വിവേകവും നേടുകയെന്നാൽ ദൈവം തന്ന താലന്ത് വളർത്തുക എന്നാതാണ്. ഭാവിയെപ്പറ്റി ആകുലപ്പെടുന്നത്, പ്രതികാര ചിന്തകൊണ്ട് ഹൃദയം വിഷലിബ്ദമാക്കുന്നത് ഒക്കെ നാശത്തിലേക്കുള്ള വിശാലമായ വഴികളാണ്. നല്ല വഴികളിൽക്കൂടി കടന്നു പോകുമ്പോൾ ദൈവം കൂടെ ഉണ്ടെന്ന് അറിയും. ആത്മാവ് ദൈവത്തിന്റേത് ആണ്. അത് വർദ്ധിപ്പിച്ച് തിരികെ ഏൽപ്പിക്കേണ്ടതാണ്.

പ്രശന സങ്കീർണ്ണമായ ഒരു ജീവിതമാണ് മനുഷ്യന് ഭൂമിയിൽ നയിക്കാനുള്ളത്. ഓരോർത്തർക്ക് അവനവന്റെ പ്രശ്നങ്ങൾ വലുതാണ്. ശിശുവിന് വിശക്കുമ്പോൾ പാൽ കിട്ടാത്തതാകാം പ്രശ്നം. മക്കൾക്ക് ആവശ്യമായതു ചെയ്തുകൊടുക്കാൻ കഴിയാത്തതാകാം മാതാപിതാക്കളുടെ പ്രശ്നം. ധനികന് വീണ്ടും വീണ്ടും സമ്പത്ത് വർദ്ധിക്കാത്തതോ, ദരിദ്രന് ജീവൻ നിലനിർത്താൻ ആവശ്യമായത് ഇല്ലാത്തതോ ഒക്കെ പ്രശ്നങ്ങളാണ്. ഇതൊക്കെ പരിഹരിക്കാനുള്ള പരിശ്രമമാണ് ജീവിതത്തെ തള്ളിക്കൊണ്ടുപോകുന്ന പ്രവർത്തികൾ. കഠിനതയും വിരസതയും സങ്കീർണ്ണതയുമൊക്കെ പ്രശ്നങ്ങളാണെങ്കിലും പരിഹരിക്കാൻ കഴിയാത്തതായി ഒന്നും ഇല്ല. പ്രശ്നങ്ങൾ എന്താണെന്ന് പ്രശ്നങ്ങൾക്കുപരിയായിനിന്നുകൊണ്ട മനസ്സിലാക്കിയാൽ പരിഹാരം എളുപ്പമാകും. പ്രശ്നങ്ങളിൽ നിന്നും ഓടിയകലുകയല്ല അവയെ നേരിടുകയാണ് വേണ്ടത് എന്ന് യേശു തമ്പുരാൻ പഠിപ്പിക്കുന്നു. ഒരു നിലവിളക്ക് കത്തിച്ചാൽ ഒരു മുറിയാകെ പ്രകാശം പരക്കുന്നു. എന്നാൽ ആ വിളക്കിന്റെ ചുവട്ടിൽ നിഴൽ ഉണ്ടാകുന്നു. പ്രകാശത്തെത്തടഞ്ഞു നിർത്തുന്ന വിളക്കിന്റെ ലോഹഭാഗം തന്നെയാണ് പ്രകാശത്തെത്തടയുന്നതും. ആത്മാവിന്റെ പ്രഭ ശരീരം മറയ്ക്കാൻ ശ്രമിക്കുന്നു. ശരീരം ബലഹീനതയിലേയ്ക്ക് പാഴ്വസ്തുവാകാം. പാഴ് വസ്തുക്കളെന്ന് നാം കരുതുന്നവ അമൂല്യവസ്തുക്കളായി മറ്റൊരാൾക്ക് തോന്നാം. രണ്ടു തോന്നലുകളാണ് ആയുസ്സ് തീരുമ്പോൾ എല്ലാം ഉപേക്ഷിക്കേണ്ടിവരും. എന്നാൽ ദൈവം വാഗ്ദാനം ചെയ്ത നിത്യജീവിതത്തിനുവേണ്ടി കരുതിയിരുന്നവർ ഭാഗ്യവാന്മാരെന്ന് വിധിയെഴുത്തുണ്ടാകുമെന്നത് സുനിശ്ചിതമാണ്. വിശ്വാസം നേടിയത് വിശ്വസ്തന്റെ വചനങ്ങളിൽക്കൂടിയാണ്.



# ചരിത്രത്തിൽ ഇത് ആദ്യം
# മാർ ഈവാനിയോസ് പിതാവിന്റെ ചിത്രകഥ ഏഴ് ഭാഷകളിൽ




'നല്ല മുത്ത് കണ്ടെത്തിയവൻ തന്റെ വസ്തുക്കളെല്ലാം വിറ്റ് നല്ല മുത്ത് വാങ്ങിയതുപോലെ കത്തോലിക്കാസഭാംഗം ആകുന്നതിന്റെ ആദായം നോക്കിയാൽ കഷ്ടനഷ്ടങ്ങൾ വെറും അനുഗ്രഹങ്ങൾ മാത്രമാകുന്നു.'

പുനരൈക്യം കഴിഞ്ഞ് മാർ ഈവാനിയോസ് പിതാവ് തൃപ്പൂണിത്തുറയിൽ പ്രസംഗിച്ച വാക്കുകളാണിത്. തന്റെ അവസാന ചാക്രിക ലേഖനത്തിൽ 'നിങ്ങൾ കത്തോലിക്കരായിരിക്കുന്നതിൽ അഭിമാനിക്കുവിൻ' എന്ന് വിശ്വാസികളെ ഉദ്ബോധിപ്പിച്ചു.

ആഗോള കത്തോലിക്കാസഭയുമായി ചേർന്ന് ദൈവത്തിന്റെ അളവറ്റ അനുഗ്രഹങ്ങൾ തന്റെ സഭയ്ക്കും സഭാമക്കൾക്കും നേടിക്കൊടുക്കുന്നതിന് പിതാവിന്റെ കുട്ടിക്കാലം വളരെ വലിയപങ്ക് വഹിച്ചു. 'സാക്ഷാൽ പള്ളി കത്തോലിക്കാപള്ളിയാണ്' എന്ന ആശയം ബാല്യത്തിൽ മാർ ഈവാനിയോസ് പിതാവിന്റെ മനസ്സിൽ രൂപപ്പെടുത്തിയിരുന്നത് പിതാവിന്റെ അമ്മയാണ്. ചില കുട്ടിക്കാല അനുഭവങ്ങൾ ചില ജീവിതങ്ങളെ വളർത്തി വലുതാക്കാൻ കാരണമാകാറുണ്ട്. നല്ല മുത്ത് കത്തോലിക്കാസഭയാണെന്ന് തിരിച്ചറിഞ്ഞ് എല്ലാം ഉപേക്ഷിച്ച് സഭയിൽ ചേർന്ന പിതാവിന് ലഭിച്ച ദൈവാനുഗ്രഹങ്ങളുടെ നിറവ് എന്തൊക്കെയാണ്?

എന്തായിരുന്നു പിതാവിന്റെ ജീവിതത്തിലെ കഷ്ടനഷ്ടങ്ങൾ? കഷ്ടനഷ്ടങ്ങളെ അനുഗ്രഹങ്ങളാക്കി മാറ്റി കത്തോലിക്കാസഭയെ നെഞ്ചോടു ചേർത്ത ഒരു മഹാമനുഷ്യന്റെ ജീവിതം വരുംതലമുറയ്ക്ക് പ്രചോദനമാകുന്ന തരത്തിൽ ഭാരതത്തിൽ ഏഴു ഭാഷകളിൽ ചിത്രകഥയായി രൂപം കൊണ്ടതുപോലും ദൈവാനുഗ്രഹത്തിന്റെ പൂർത്തീകരണമാണെന്ന് പറയേണ്ടിവരും. കാരണം ഇത് ചരിത്ര

മാണ്. സംഭവിച്ചതും സംഭവിക്കുന്നതും ഇതുവരെ സംഭവിക്കാതിരിക്കുന്നത് സംഭവിക്കുമ്പോഴു മാണ് അത് ചരിത്രമാകുന്നത് അഥവാ അത്ഭുതമാകുന്നത്. ചിലപ്പോഴത് ദൈവികപദ്ധതിയുടെ പ്രതി ഫലനമാകാം. കാരണം ലോകചരിത്രത്തിൽ ഇത് ആദ്യമാണ് ഒരു മഹാന്റെ ജീവചരിത്രം ചിത്രകഥാ രൂപത്തിൽ ഏഴു ഭാഷകളിൽ പുറത്തിറങ്ങുന്നത്. മാനുഷികമായ കഴിവിൽ നിന്നല്ല മറിച്ച് ദൈവിക പദ്ധതിയായിട്ടാണ് ഈ പുസ്തകം പ്രസിദ്ധീകരിക്കപ്പെടുന്നത്. മാർ ഈവാനിയോസ് പിതാവിന്റെ ജനനം. മാമോദീസാ, വിദ്യാഭ്യാസ ജീവിതം, കുട്ടിക്കാലത്തെ പഠനരീതി, പെരുമാറ്റം, സ്വഭാവം, സഹനം, ത്യാഗം, ദൈവിക കാര്യങ്ങളോടുള്ള താൽപ്പര്യം, കടമയും കർത്തവ്യവും തിരിച്ചറിഞ്ഞുള്ള ജീവിതം. ഒന്നുമില്ലായ്മയിൽ നിന്ന് ഒരു സഭ രൂപപ്പെടുത്തിയതിന്റെ പിന്നിലുള്ള ദൈവിക കരുത ലിന്റെ ആഴം തുടങ്ങിയവയെല്ലാം നന്നായി പ്രതിപാദിക്കുന്ന ഒരു ചിത്രകഥാപുസ്തകമാണിത്. പുന രൈക്യപ്പെട്ട ഓരോ മനുഷ്യവ്യക്തിയും അനുഭവിച്ച ത്യാഗത്തിന്റെയും പ്രാർത്ഥനയുടെയും ഫല മാണ് മലങ്കര കത്തോലിക്കാസഭാമക്കൾ ഇന്നനുഭവിക്കുന്ന ശ്രേഷ്ഠ ജീവിതം എന്ന് പറയേണ്ടിവ രും. അതുകൊണ്ടുതന്നെ അത്തരം കാര്യങ്ങളൊക്കെ വ്യക്തമായി ചിത്രങ്ങളുടെ പിൻബലത്തോടെ ചരിത്രവസ്തുതകൾ വിവരിക്കുന്ന ഈ പുസ്തകം നമ്മുടെ സഭയിൽ ഓരോ വീട്ടിലും സൂക്ഷിച്ചുവെയ്ക്കാവുന്ന ഒരു ലഘുജീവചരിത്ര രേഖയാണ്.

വളരെ വിപുലമാണ് മാർ ഈവാനിയോസ് പിതാവിന്റെ ജീവിതം. അത് കുട്ടികളെ പ്രചോദിപ്പി ക്കുന്നത് എങ്ങനെയാണ്? അതിന്റെ ഉത്തരമാണ് ഈ പുസ്തകം. അതുകൊണ്ടുതന്നെ ദൈവദാ സൻ മാർ ഈവാനിയോസ് പിതാവിന്റെ ജീവിതം ഒരു കൊച്ചുകുട്ടി മനസ്സിലാക്കുന്നത് എങ്ങനെയാ ണെന്ന് കുട്ടികളുടെ എഴുത്തുകാരനായ ഉണ്ണി അമ്മയമ്പലം വളരെ ലളിതമായി ഈ പുസ്തകരചന യിൽ വിവരിച്ചിട്ടുണ്ട്. ഈ പുസ്തകത്തിലെ ചിത്രങ്ങൾ വായനക്കാരന്റെ മനസ്സിൽ തങ്ങിനിൽക്കു ന്നവരാണ്. അതുകൊണ്ടുതന്നെ ചിത്രകാരൻ ദേവസി മൂക്കന്നൂരും അഭിനന്ദനം അർഹിക്കുന്നു. അതിനെല്ലാം പുറമെ ബഹുമാനപ്പെട്ട റവ.ഡോ. സജി ജോർജ് മുക്കൂട്ട് മണ്ണിൽ അച്ചനാണ് ഈ പുസ്തകം പ്രസിദ്ധീകരിച്ചിരിക്കുന്നത്. അദ്ദേഹത്തിന്റെ പൗരോഹിത്യ രജത ജൂബിലിയുമായി ബന്ധ പ്പെട്ട് ഏഴ് ഭാഷകളിൽ മാർ ഈവാനിയോസ് പിതാവിന്റെ ജീവിതം കുട്ടികളിലെത്തുമ്പോൾ സജി അച്ചന്റെ പ്രവർത്തനത്തെ നമുക്ക് അഭിനന്ദിക്കാം.

# ദൈവത്തിന്റെ ഇഷ്ടം സ്വപ്നം കാണാം

മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ പുണ്യപിതാവും മലങ്കര പുനരൈക്യപ്രസ്ഥാന ത്തിന്റെ ശിൽപ്പിയും ബഥനി മിശിഹാനുകരണ സന്യാസ സമൂഹങ്ങളുടെ സ്ഥാപകനും തിരുവന ന്തപുരം അതിരൂപതയുടെ പ്രഥമ മെത്രാപ്പോലീത്തയുമായിരുന്ന ദൈവദാസൻ ആർച്ചുബിഷപ്പ് മാർ ഈവാനിയോസ് പിതാവിന്റെ ധന്യജീവിതമാണ് ഈ ചിത്രകഥയിലുള്ളത്. ദൈവത്തിന്റെ ഇഷ്ടം സ്വപ്നം കാണുന്ന പുഷ്പങ്ങളെപ്പോലെ നിർമ്മലരാണ് കുട്ടികൾ. ഭാവിയിൽ മനുഷ്യസ്നേഹിക ളായി വളരാനും നല്ല ജീവിതമാതൃകകളായി സമൂഹത്തിനു വഴികാട്ടികളാകുവാനും ദൈവം ആഗ്ര ഹിക്കുന്ന നന്മകൾ മറ്റുള്ളവർക്ക് പകർന്നു നൽകുന്ന സേവനത്തിന്റെ ഉജ്ജ്വല പ്രകാശവിളക്കുക ളാകാനും കുട്ടികൾക്ക് കഴിയണം. ഈ പശ്ചാത്തലത്തിൽ, ബഹു. സജി മുക്കൂട്ടുമണ്ണിൽ അച്ചന്റെ പൗരോഹിത്യ രജതജൂബിലിയോടനുബന്ധിച്ച് മാർ ഈവാനിയോസ് തിരുമേനിയുടെ ജീവിതകഥ ഏഴു ഭാഷകളിൽ ചിത്രകഥാരൂപത്തിൽ കുട്ടികളിലെത്തുന്നത് ഏറെ അഭിമാനകരമാണ്. മലയാള ത്തിനു പുറമേ ഇംഗ്ലീഷ്, ഹിന്ദി, തമിഴ്, ഒഡിയ, പഞ്ചാബി, ബംഗാളി എന്നീ ഭാഷകളിൽ വന്ദ്യപിതാ വിന്റെ ജീവിതം ഭാരത സുവിശേഷീകരണത്തിന്റെ ഭാഗമായി കുഞ്ഞുങ്ങൾ വായിച്ചറിയണമെന്ന ഉദാത്തമായ ആശയം ബഹു. സജി അച്ചന്റെ മനസ്സിൽ ഉരുത്തിരിഞ്ഞത് ഒരു വലിയ ദൈവിക പദ്ധ തിയായി ഞാൻ കാണുന്നു. നമ്മുടെ കുട്ടികൾ വളരാനും ഉയരാനും ജീവിതത്തിൽ വിജയിക്കുന്ന തിനും എളിമയിലും നിസ്വാർത്ഥതയിലും ദൈവസ്നേഹത്തിലും ദൈവാശ്രയത്തിലും മാതൃകക ളായി വളരുന്നതിനും മാർ ഈവാനിയോസ് പിതാവിന്റെ ജീവിതസമർപ്പണം അവർക്ക് വഴിവിളക്കാ കുക തന്നെ ചെയ്യും.

**ബസേലിയോസ് കർദ്ദിനാൾ ക്ലീമിസ് ബാവ**

# സഭയുടെ ശുശ്രൂഷകൾ കൂടുതൽ വിപുലമാക്കണം

## കർദിനാൾ മാർ ക്ലീമിസ് ബാവാ

### അഞ്ചൽ വൈദിക ജില്ല ഉദ്ഘാടനം ചെയതു



അഞ്ചൽ: സഭയുടെ എല്ലാ ശുശ്രൂഷാ മേഖലകളും കൂടുതൽ വ്യാപകമാക്കുവാൻ പദ്ധതികൾ ആവിഷ്കരിക്കുമെന്ന് കർദിനാൾ മാർ ബസേലിയോസ് ബാവാ പറഞ്ഞു. പുതിയതായി രൂപീകരിച്ച അഞ്ചൽ വൈദിക ജില്ലയുടെ ഉദ്ഘാടനം നിർവഹിക്കുകയായിരുന്നു ബാവാ. അഞ്ചൽ കേന്ദ്രമായി സഭ തുടർന്നു വരുന്ന ശുശ്രൂഷകൾ കൂടുതൽ ശക്തമാക്കുവാനാണ് പുതിയ വൈദിക ജില്ല രൂപീകരിച്ച തെന്നും ബാവാ പറഞ്ഞു. ചടങ്ങിൽ സഹായമെത്രാൻ ബിഷപ് സാമുവൽ മാർ ഐറേനിയോസ്, തോമസ് കുമ്പക്കാട്ട് കോറെപ്പി സ്കോപ്പാ, റവ. ഡോ. വർക്കി ആറ്റുപുറത്ത്, ജില്ലാ വികാരി ഫാ. ബോവസ് മാത്യു, റവ. സി. ലില്ലി തോമസ്, റവ. സി. അഞ്ജലി തെരേസ്, ഡോ. കെ. വി. തോമസ്ക്കുട്ടി എന്നിവർ പ്രസംഗിച്ചു. വികാരി ജനറൽ ഡോ. മാത്യു മനക്കരക്കാവിൽ കോറെപ്പിസ്കോപ്പാ പുതിയ വൈദിക ജില്ല രൂപീകരിച്ചുകൊണ്ടുള്ള കാതോലിക്കാബാ വയുടെ കൽപ്പന വായിച്ചു. 20 ഇടവകകളും 3 സന്ന്യാസ ഭവന ങ്ങളും 13 സ്ഥാപനങ്ങളുമാണ് ജില്ലയിലുള്ളത്. ഓഖി ചുഴലിക്കാ റ്റിൽപ്പെട്ടവർക്കായി ദുരിതാശ്വാസ നിധിയിലേക്ക് ഇടവകകളും സ്ഥാപനങ്ങളും സംഭാവന ചെയ്തു. 12 ലക്ഷം രൂപ ഈ ഇനത്തിൽ സമാഹരിച്ചു.

# പ്രവാസികളായ സഭാമക്കളുടെ വിശ്വാസ തീഷ്ണതയിൽ സഭ അഭിമാനിക്കുന്നു

### കർദിനാൾ മാർ ബസേലിയോസ് ക്ലീമിസ് കതോലിക്കാബാവ




രണ്ടാമത് മലങ്കര കത്തോലിക്ക സഭാ ഗൾഫ് സംഗമം റാസൽഖൈമയിൽ (യു.എ.ഇ) കർദിനാൾ ബസേലിയോസ് ക്ലീമിസ് കാതോലിക്കാബാവ ഉദ്ഘാടനം ചെയ്യുന്നു. ബിഷപ്പ് പോൾ ഹിന്റർ (അപ്പസ്തോലിക് വികാർ ഓഫ് സതേൺ അറേബ്) ആർച്ചുബിഷപ്പുമാരായ വത്തിക്കാൻ സ്ഥാനപതി ഫ്രാൻസിസ്കോ പഡീല്ല, ഡോ. മാർ കൂറിലോസ്, മെത്രാൻമാരായ ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റം, ഡോ. ജോസഫ് മാർ തോമസ്, ഡോ. എബ്രഹാം മാർ യൂലിയോസ്. ഡോ. വിൻസെന്റ് മാർ പൗലോസ്, ഡോ. ജേക്കബ് മാർ ബർണബാസ്. ഡോ. തോമസ് മാർ യൗസേബിയോസ്, ഡോ. യൂഹാനോൻ തിയഡോഷ്യസ്, ഡോ. ഗിവർഗീസ് മാർ മക്കാറിയോസ്, ഡോ. തോമസ് മാർ അന്തോണിയോസ് ഡോ. സാമുവേൽ മാർ ഐറേനിയോസ്, ഡോ. ജേക്കബ് പുന്നൂസ് ഐ.പി.എസ്, ഫാ. മാത്യു കണ്ടത്തിൽ, ബിരൺ ഫിലിപ്പ്, പോൾസൺ മാത്യു തുടങ്ങിയവർ സമീപം.

പ്രവാസികളായ മലങ്കര കത്തോലിക്കാ സഭാ മക്കളുടെ വിശ്വാസ തീഷ്ണതയിൽ സഭ അഭിമാനിക്കുന്നുവെന്ന് കർദിനാൾ മേജർ ആർച്ചുബിഷപ്പ് ബസേലിയോസ് ക്ലീമിസ് കാതോലിക്കാബാവ. മലങ്കര കത്തോലിക്കാ സഭയുടെ 2-ാമത് ഗൾഫ് സംഗമം റാസൽഖൈമയിൽ ഉദ്ഘാടനം ചെയ്യുകയായിരുന്നു കതോലിക്കാ ബാവ. മലങ്കര കത്തോലിക്കാ സഭയ്ക്ക് ഗൾഫ് മേഖലയിൽ സഹോദര കത്തോലിക്കാ സഭകൾ നൽകുന്ന പരിഗണനയും കരുതലും മഹനീയമാണെന്നും ബാവ കൂട്ടിച്ചേർത്തു.

രാവിലെ കാതോലിക്കാ പതാകയുയർത്തി കാതോലിക്കാ ബാവ സംഗമത്തിന് തുടക്കം കുറിച്ചു. തുടർന്ന് നടന്ന പഠന സെമിനാറുകൾ തിരുവല്ല അതിരൂപതാ ആർച്ചുബിഷപ്പ് ഡോ. തോമസ് മാർ കൂറിലോസ് ഉദ്ഘാടനം ചെയ്തു. തിരുവനന്തപുരം മേജർ അതിരൂപത പാസ്റ്ററൽ കൗൺസിൽ സെക്രട്ടറി റിട്ട. ഡി.ജി.പി ഡോ. ജേക്കബ് പുന്നൂസ്, ഡോ. വിൻസെന്റ് മാർ പൗലോസ്, ഡോ. സാമുവേൽ മാർ ഐറേനിയോസ് തുടങ്ങിയവർ ക്ലാസ്സുകൾക്ക് നേതൃത്വം നൽകി. ''അൽമായ നേതൃത്വം സഭയുടെ സേവകരാണെന്നും സംഘടന ഭരണത്തെക്കാളുപരി സഭയുടെ ആദ്ധ്യാത്മിക വളർച്ചക്കായിരിക്കണം അൽമായ നേതാക്കൾ ഊന്നൽ നൽകേണ്ടതെന്നും'' ഡോ. ജേക്കബ് പുന്നൂസ് പറഞ്ഞു.

കർദിനാൾ മേജർ ആർച്ചുബിഷപ്പ് ബസേലിയോസ് ക്ലീമിസ് കാതോലിക്കാബാവയുടെ മുഖ്യ കാർമികത്വത്തിൽ നടന്ന ആഘോഷമായ സമൂഹബലിയിൽ വത്തിക്കാൻ സ്ഥാനപതി ആർച്ചുബിഷപ്പ് ഫ്രാൻസിസ്കോ പഡീല്ല വചന പ്രഘോഷണം നടത്തി 43 കുട്ടികൾ പ്രഥമ ദിവ്യകുർബ്ബാന സ്വീകരിച്ചു.

ആയിരങ്ങൾ സാക്ഷ്യം വഹിച്ച പ്രേഷിത റാലി ഗൾഫ് ലോകത്തിന് പുതിയ ഒരു അനുഭവമായിരുന്നു. റാലിയിൽ കാതോലിക്കേറ്റ്-പേപ്പൽ-എം.സി.വൈ.എം പതാകകൾ വഹിച്ചു നൂറുകണക്കിനാളുകൾ പങ്കാളികളായി. പതാകയേന്തിയ എം.സി.സി.എൽ കുട്ടികളും വാദ്യമേളങ്ങളും റാലിയിൽ ദൃശ്യവിരുന്നുതന്നെയായിരുന്നു. തുടർന്ന് നടന്ന പൊതു സമ്മേളനം കർദിനാൾ മേജർ ആർച്ചുബിഷപ്പ് ബസേലിയോസ് ക്ലീമിസ് കാതോലിക്കാ ബാവ ഉദ്ഘാടനം ചെയ്തു. സതേൺ അറേബ്യ ബിഷപ്പ് പോൾ ഹിന്ററിന്റെ അധ്യക്ഷതയിൽ ചേർന്ന സമ്മേളനത്തിൽ വത്തിക്കാൻ സ്ഥാനപതി ആർച്ചുബിഷപ്പ് ഫ്രാൻസിസ്കോ പഡീല മുഖ്യ പ്രഭാഷണം നടത്തി. നോർതേൺ അറേബ്യ വികാരിയേറ്റ് ബിഷപ്പ് കാമില്ലോ ബാലിൻ അനുഗ്രഹ പ്രഭാഷണം നിർവഹിച്ചു. മുവാറ്റുപുഴ ഭദ്രാസനാധ്യക്ഷൻ ഡോ. എബ്രഹാം മാർ യൂലിയോസ്, പാറശ്ശാല ഭദ്രാസനാദ്ധ്യാക്ഷൻ ഡോ. തോമസ് മാർ യൗസേബിയോസ്, സഭയുടെ അറേബ്യൻ ഗൾഫ് മേഖല കോർഡിനേറ്റർ ഫാ. മാത്യു കണ്ടത്തിൽ, ഫാ. വർഗീസ് കൂത്തനേത്ത്, പോൾസൺ മണപ്പുറത്തു ബിരൺ ഫിലിപ്പ് തുടങ്ങിയവർ സംസാരിച്ചു.

രാവിലെ മുതൽ തന്നെ സമ്മേളന നഗരിയായ റാസൽഖൈമ സെന്റ് ആന്റണി ഓഫ് പാദുവ ദേവാലയത്തിലേക്ക് മലങ്കര സഭാ വിശ്വാസികളുടെ പ്രവാഹമായിരുന്നു. യു.എ. ഇ യിലെ വിവിധ എമിറ്റേറ്റുകളിൽ നിന്നും ആയിരങ്ങൾ പങ്കെടുത്തു. കുവൈറ്റ്, ഖത്തർ, ഒമാൻ, സൗദി അറേബ്യ, ബഹ്റൈൻ എന്നിവിടങ്ങളിൽ നിന്നും പ്രതിനിധികൾ തലേദിവസം തന്നെ സമ്മേളന നഗരിയിൽ എത്തിയിരുന്നു.

സംഗമത്തിന്റെ ക്രമീകരണങ്ങൾക്ക് ഫാ. ഫിലിപ്പ് പയ്യമ്പള്ളിൽ, ഫാ. തോമസ് ജോൺ മൂത്തനേറ്റ് (ഒമാൻ) ഫാ. വർഗീസ് കുത്തനേത്ത് (ഖത്തർ & ബഹ്റൈൻ), ഫാ. റോബർട്ട് പാലവിളയിൽ (സൗദി അറേബ്യ), ഫാ. ബിനോയ് കൊച്ചുകരിക്കത്തിൽ (കുവൈറ്റ്) ഷൈജു ജോൺ, വിജോ തോമസ്, സേവ്യർ മാത്യു തുടങ്ങിയവർ നേതൃത്വം നൽകി.

# Congregation of the Daughters of Mary

## പ്രോവിൻസുകളിൽ പുതിയ നേതൃത്വം

### ST. JOSEPH'S PROVINCE
(Marthandam)



Mother Provincial
**Rev. Mother Anila Christy DM**

Provincial Councilors
**Rev. Sr. Mercy Augustine DM**
**Rev. Sr. Angel Therese DM**
**Rev. Sr. Flower John DM**
**Rev. Sr. Mary Prasad DM**

Provincial Treasurer
**Rev. Sr. Rose Paul DM**

Provincial Secretary
**Rev. Sr. Angel Maria DM**

### ST. MARY'S PROVINCE
(Pongummoodu)



Mother Provincial
**Rev. Mother Mercy John DM**

Provincial Councilors
**Rev. Sr Tresa Peter DM**
**Rev. Sr Tresa Jose DM**
**Rev. Sr Savidha Therese DM**
**Rev. Sr Rejin Therese DM**

Provincial Treasurer
**Rev. Sr Jino Paul DM**

Provincial Secretary
**Rev. Sr Magi Myladoort DM**

### NIRMALA PROVINCE
(Venniyoor)



Mother provincial
**Rev. Mother Lydia DM**

Provincial councilors
**Rev. Sr. Karunya DM**
**Rev. Sr. Mary Dominic DM**
**Rev. Sr. Linta Paul DM**
**Rev. Sr. Mary Stephen DM**

Provincial Treasurer
**Rev. Sr Vandhana Mathew DM**

Provincial Secretary
**Rev. Sr. Aquina DM**

### MARY MATHA PROVINCE
(Sulthan Bathery)



Mother Provincial
**Rev. Mother Subha Therese DM**

Provincial Councilors
**Rev. Sr. Alphonse Jacob DM**
**Rev. Sr. Silvy Mathew DM**
**Rev. Sr. Elsa Jose DM**
**Rev. Sr. Linta Therese DM**

Provincial Treasurer
**Rev. Sr. Amal Francis DM**

Provincial Secretary
**Rev. Sr. Jain Francis DM**

### AMALA PROVINCE
(Chanda,Maharashtra)



Mother Provincial
**Rev. Mother Flower Maria DM**

Provincial Councilors
**Rev. Sr. Vinita Kadaplackal DM**
**Rev. Sr. Anice DM**
**Rev. Sr. Adarsh MariaDM**
**Rev. Sr. Jubil Therese DM**

Provincial Treasurer
**Rev. Sr Alphy Pulickal DM**

Provincial Secretary
**Rev. Sr. Regina Maria DM**

### KRISTURAJA PROVINCE
(Kapurthala, Punjab -144601)



Mother Provincial
**Rev. Mother Flowerlet DM**

Provincial Councillors
**Rev. Sr. Ida Paul DM**
**Rev. Sr. Sevana DM**
**Rev. Sr. Rose JohnDM**
**Rev. Sr Amal George DM**

Provincial Treasurer
**Rev. Sr Therese John DM**

Provincial Secretary
**Rev. Sr Kripa JoseDM**

## ഉപകാരസ്മരണ



**PUSHPA**
St. Mary's HSS, Pattom, Trivcandrum

# SYRO MALANKARA CATHOLIC CHURCH

## SYNODAL COMMISSION FOR LITURGY

# BETH GAZO – 2018

SEASON 1

ܒܝܬ ܓܙܐ

*A Melodious Evening for Liturgical Music*



Pope Francis

Inauguration:

**Moran Mor Baselios Cardinal Cleemis**

(Major Archbishop-Catholicos of the Syro Malankara Catholic Church)

Directed by

Fr. Dr. Isaac Parappallil

*(Secretary, Liturgy Commision)*



Moran Mor Baselios Cardinal Cleemis



Most Rev. Dr. Thomas Mar Koorilos

St. John's Cathedral Hall, Tiruvalla

Friday, 05. January 2018, 5:00 p.m.

മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ ലിറ്റർജി കമ്മീഷന്റെ ആഭിമുഖ്യത്തിൽ, ബെത്ഗാസോ എന്ന പേരിൽ മലങ്കര ആരാധനക്രമത്തിലെ ഗാനങ്ങളുടെ ദൃശ്യാവിഷ്കരണം ഒരുക്കുന്നു. ശ്രുതിമധുരമായ ആരാധനാസംഗീതത്തിന്റെ മാധുര്യവും, മനോഹാരിതയും അനുഭവിക്കുവാനും, അതിലൂടെ അനുദിനമുള്ള ആരാധനാജീവിതത്തിൽ സജീവമായി പങ്കുചേരുന്നതിന് ഇടയാക്കുകയും ചെയ്യുക എന്ന ലക്ഷ്യത്തോടെയാണ് ഇദംപ്രദമായി ഈ സംരംഭത്തിന് തുടക്കം കുറിക്കുന്നത്. നമ്മുടെ ആരാധനക്രമത്തിലെ വ്യത്യസ്തങ്ങളായ തിരുക്കർമ്മങ്ങളിലെ തിരഞ്ഞെടുക്കപ്പെട്ട 20 ഗാനങ്ങളാണ് വാദ്യോപകരണങ്ങളുടെ അകമ്പടിയോടെ, വൈദികർ, സന്യസ്ഥർ, അൽമായർ എന്നിവരടങ്ങുന്ന അനുഗ്രഹീതരായ അൻപതംഗ ഗായകസംഘം **ബഹു. ഡോ. ഐസക് പറപ്പള്ളിൽ** അച്ചന്റെ നേതൃത്വ ത്തിൽ ആലപിക്കുന്നത്. സ്വർഗ്ഗീയമായ അനുഭവം പ്രദാനം ചെയ്യുന്ന സംഗീതസാന്ദ്രമായ ഈ സന്ധ്യയിലേക്ക് നിങ്ങളെല്ലാവരെയും സ്നേഹപൂർവ്വം ക്ഷണിക്കുന്നു.

മോസ്റ്റ് റവ. ഡോ. തോമസ് മാർ കൂറിലോസ് മെത്രാപ്പൊലീത്താ
*(ചെയർമാൻ, ലിറ്റർജിക്കൽ കമ്മീഷൻ)*

റവ. ഫാ. മാത്യു പുനക്കുളം
*(പ്രോഗ്രാം മാനേജർ)*

ശ്രീ. ഷാജി കുളിയാട്ട്
*(കോർഡിനേറ്റർ)*

ശ്രീ. ലൈജു കോശി മാത്യു
*(കൺവീനർ)*

റവ. ഡോ. കുര്യാക്കോസ് തടത്തിൽ
*(കമ്മീഷനംഗം)*

റവ. ഡോ. തോമസ് പണിക്കർ
*(കമ്മീഷനംഗം)*

ശ്രീ. പി. വി. ഫിലിപ്പ്
*(കമ്മീഷനംഗം)*

## RELEASING OF TWO VOLUMES OF LITURGICAL SONGS






മലങ്കര കാത്തലിക് യൂത്ത് മൂവ്മെന്റ് (എം. സി. വൈ. എം.)
കിളിമാനൂർ വൈദിക ജില്ല

# ബസീലിയൻ



## 1-ാമത് മോറാൻ മോർ സിറിൽ ബസേലിയോസ് കാതോലിക്കാബാവാ മെമ്മോറിയൽ

**ക്വിസ് മത്സരം**

2018 ജനുവരി 13 ശനി
ഉച്ചയ്ക്ക് 1.00 മണിക്ക്

സെന്റ് ജോൺസ് മലങ്കര മെഡിക്കൽ വില്ലേജ്, പിരപ്പൻകോട്

### വിഷയം

1. ബൈബിൾ ഭാഗം – 50 %
   (a) മത്തായിയുടെ സുവിശേഷം (10–18) (b) നിയമാവർത്തനം (1–11) (c) പ്രഭാഷകൻ (1–10) (d) വെളിപാട് (10–16)
2. മലങ്കര സഭാചരിത്രം (1930–ന് ശേഷം) – 20 %
3. മോറാൻ മോർ സിറിൽ ബസേലിയോസ് കാതോലിക്കാബാവാ – 15 %
4. പൊതുവിജ്ഞാനം – 15 %

### മത്സരക്രമം

1. പ്രാഥമിക റൗണ്ട് – രജിസ്റ്റർ ചെയ്ത എല്ലാ ടീമുകളും പ്രാഥമിക റൗണ്ടിൽ മത്സരിക്കും.
2. രണ്ടാം റൗണ്ട് – പ്രാഥമിക റൗണ്ടിൽ കൂടുതൽ പോയിന്റ് നേടുന്ന 15 ടീമുകളെ രണ്ടാം റൗണ്ടിലേക്ക് തെരഞ്ഞെടുക്കും.
3. ഫൈനൽ റൗണ്ട് – രണ്ടാം റൗണ്ടിൽ കൂടുതൽ പോയിന്റ് നേടുന്ന 5 ടീമുകൾക്ക് ഫൈനൽ റൗണ്ടിൽ മത്സരിക്കൽ യോഗ്യത ലഭിക്കും.

### സമ്മാനം

1. പ്രാഥമിക മത്സരത്തിൽ പുറത്താകുന്ന എല്ലാ ടീമുകൾക്കും പ്രോത്സാഹന സമ്മാനം നൽകുന്നതാണ്.
2. രണ്ടാം റൗണ്ടിൽ പുറത്താകുന്ന എല്ലാ ടീമുകൾക്കും (10 ടീമുകൾ) 750 രൂപ ക്യാഷ് അവാർഡും മെഡലും.
3. ഫൈനൽ റൗണ്ടിൽ പ്രവേശിക്കുന്ന 5 ടീമുകൾക്കുള്ള സമ്മാനം.

1–ാം സമ്മാനം – 10001 രൂപയും എവർ റോളിംഗ് ട്രോഫിയും
2–ാം സമ്മാനം – 7001 രൂപയും എവർ റോളിംഗ് ട്രോഫിയും
3–ാം സമ്മാനം – 5001 രൂപയും എവർ റോളിംഗ് ട്രോഫിയും
4–ാം സമ്മാനം – 4001 രൂപയും എവർ റോളിംഗ് ട്രോഫിയും
5–ാം സമ്മാനം – 3001 രൂപയും എവർ റോളിംഗ് ട്രോഫിയും

**ഉത്ഘാടനം**
മോറാൻ മോർ ബസേലിയോസ് കർദ്ദിനാൾ ക്ലീമിസ് കാതോലിക്കാബാവാ

### തീയതിയും സമയവും

2018 ജനുവരി 1.00 pm - രജിസ്ട്രേഷൻ, 1.30 pm - ഉത്ഘാടനം, പ്രാഥമിക റൗണ്ട്, 3.00 pm - രണ്ടാം റൗണ്ട്,
3.30 pm – ഫൈനൽ റൗണ്ട്, 4 pm – സമ്മാനദാനം
നേർച്ചവിളമ്പ്

NB:- 1. ഒരു ഇടവകയിൽ നിന്നും 13 നും 35നും മദ്ധ്യേ പ്രായമുള്ള 2 അംഗങ്ങൾ ഉള്ള ഒരു ടീമിന് മാത്രമേ മത്സരത്തിൽ പങ്കെടുക്കാൻ അനുവാദമുള്ളൂ.
2. രജിസ്ട്രേഷൻ ഫീസ് 200 രൂപ
3. പങ്കെടുക്കുവാൻ ആഗ്രഹിക്കുന്നവർ 2018 ജനുവരി 10ന് മുമ്പ് പേര് രജിസ്റ്റർ ചെയ്യുക.
4. പ്രോത്സാഹന സമ്മാനം ഉൾപ്പടെ എല്ലാ സമ്മാനങ്ങളും മത്സരം പൂർണ്ണമായി അവസാനിപ്പിച്ചതിനുശേഷം മാത്രമേ നൽകുകയുള്ളൂ.

For Registration Contact No: 9496813017, 9526343798, 9745416225
E-mail: mcymkilimanoorrejion@gmail.com Online registration is available.

RNI Licence No. 5675/1960
Registered-Postal Reg.No.KL/TV(N)2018-2020
Date of Publication 09-01-2018 Posting Date 09-01-2018
Single Copy Rs. 15/-

**Christavakahalam Monthly JANUARY 2018**
Annual Subscription Rs. 150/-

# ക്രൈസ്തവ കാഹളം

മലങ്കരസുറിയാനി കത്തോലിക്കാ സഭയിലെ പ്രഥമ പ്രസിദ്ധീകരണം

## സുവിശേഷത്തിന്റെ ആനന്ദം പകരാം...
## സഭയുടെ ശുശ്രൂഷകളിൽ പങ്കാളികളാകാം...

വായിക്കുക
വരിക്കാരാകുക
പ്രചരിപ്പിക്കുക

**ഏറെ പുതുമകളോടെ,**
**പുതിയ പംക്തികളോടെ**
**കെട്ടിലും മട്ടിലും ആകർഷകമായി**

## എല്ലാ കുടുംബങ്ങളിലേക്കും




Published by The Director, Communication Media, Major Archdiocese of Trivandrum
Printed at St. Mary's Press, Pattom, Trivandrum-4, Ph: 0091 471 2446116, 2443374, e-mail: stmaryspresspattom@gmail.com